# പ. ഔഗേൻ കാതോലിക്കാ ബാവാ

23-ാം ഓർമ്മപ്പെരുന്നാൾ 8-12-98



## പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ

Inserted by

മാർ ബസ്സേലിയോസ് ഔഗേൻ

പബ്ലിക് സ്കൂൾ, കോടനാട്

# മലങ്കരസഭ

ദേവലോകം കോട്ടയം- 686038

ലക്കം: 12 പുസ്തകം 54

ഡിസംബർ 1998



**PATRON SAINT**



## എഡിറ്റോറിയൽ

### ക്രിസ്തുമസ്: ബാല്യവും യൗവനവും വയോധികത്വവും ദിവ്യശോഭയിൽ

സർവ്വസൃഷ്ടിയുടെയും സംഗമസ്ഥാനമെന്നതോടൊപ്പം, എല്ലാ പ്രായക്കാരുടെയും ആത്മഹർഷത്തിന്റെ പ്രതീകം കൂടിയാണ് ബേത്‌ലഹേം. സ്വർഗ്ഗീയ സൈന്യങ്ങളും, ആടുമാടുകളും, യേശുവും, മറിയാമും, യൗസേഫും, ആട്ടിടയരും, വിജ്ഞാനികളും എല്ലാം ഒരു സമ്പൂർണ്ണ സംഗമത്തെ വിളിച്ചറിയിക്കുന്നു. ദൈവത്തിന്റെ സാന്നിദ്ധ്യവും, ബാല്യത്തിന്റെ പ്രതീകവുമായി യേശുവും, യുവത്വത്തിന്റെ പ്രതിനിധികളായി മറിയാമും ചില ഇടയന്മാരും വിജ്ഞാനികളിൽ ഒരാളെങ്കിലും അവിടെ ശോഭിക്കുമ്പോൾ വയോധികത്വത്തിന്റെ പ്രതിനിധികളാണ് അവിടെ ജീവിതസാഫല്യം ഘോഷിക്കുന്നത്. യൗസേഫും, ഇടയന്മാരിലും വിജ്ഞാനികളിലും ഭൂരിപക്ഷവും, വയോധികത്വത്തിന്റെ പ്രതിനിധികളായിരുന്നുവെന്നാണല്ലോ പാരമ്പര്യം. ചുരുക്കത്തിൽ യേശുവിന്റെ ജനനത്തിൽ സന്തോഷവും സംതൃപ്തിയും പങ്കുവെയ്ക്കുന്ന ആളുകളിൽ ഭൂരിപക്ഷം വയോജനങ്ങളായിരുന്നു. ഈ ക്രിസ്തുമസിന്, അവരെക്കുറിച്ച് ഒന്നു പ്രത്യേകം ചിന്തിക്കാം.

കുടുംബാന്തരീക്ഷത്തിൽ ഇന്ന് ഏറ്റവും അവഗണിക്കപ്പെടുന്ന ഒരു വിഭാഗമാണ് വയോജനങ്ങൾ. വാർദ്ധ്യകത്തിലെത്തിയവരെക്കാൾ, വാർദ്ധ്യക്യമാകാതെ തന്നെ കർമ്മശേഷിയസ്തമിച്ചവരെന്നു മുദ്രകുത്തപ്പെടുന്നതിന്റെ ഭാരംപേറുന്ന വയോജനങ്ങൾ ധാരാളം ഉണ്ട്. ഇവർക്ക് കുടുംബത്തിലും, സമൂഹത്തിലും പ്രയോജനകരമായ ഒരു കർമ്മപഥം കണ്ടെത്തേണ്ടത് അത്യാവശ്യമാണ്. ''അറുപതായാൽ അറവുകാലി'' എന്ന ധാരണ മാറേണ്ടതുണ്ട്. അറുപതു കഴിഞ്ഞ് ഒന്നോ രണ്ടോ ദശാബ്ദങ്ങൾ കൂടി ആരോഗ്യത്തോടെ കർമ്മശേഷി വിനിയോഗിക്കാവുന്നവരെ, എന്തിന് അകാലവാർധക്യത്തിലേക്ക് തള്ളിവിടണം? പുരാതന ഭാരതപാരമ്പര്യത്തിൽ ചതുരാശ്രമങ്ങൾ നിർദ്ദേശിക്കപ്പെട്ടിരുന്നു. ബ്രഹ്മചര്യം, ഗൃഹസ്ഥം, വാനപ്രസ്ഥം, സന്യാസം. ഇതിൽ 'വാനപ്രസ്ഥം', ഗൃഹസ്ഥത്തിനും സന്യാസത്തിനും ഇടയിൽ, വ്യക്തമായ ഉദ്ദേശ്യങ്ങളോടെ ക്രമീകരിക്കപ്പെട്ട ജീവിതാവസ്ഥയാണ്. തങ്ങളുടെ അദ്ധ്വാനത്തിന്റെയും, അറിവിന്റെയും സമന്വയത്തിലൂടെ അടുത്ത തലമുറയ്ക്ക് മാർഗ്ഗനിർദ്ദേശം നൽകുന്ന പക്വതാധർമ്മമാണ് വാനപ്രസ്ഥത്തിൽ അനുഷ്ഠിക്കുന്നത്. അതുകൊണ്ട്, നിഷ്പ്രയോജനത്തിന്റെ നെടുവീർപ്പിനുപകരം, ആത്മവിശ്വാസത്തോടും ആന്തരിക സംതൃപ്തിയോടും കൂടി ഒരു ജീവിതക്രമം കണ്ടെത്തുവാൻ വയോധികർക്കു കഴിയട്ടെ. വാർധക്യത്തിലേക്ക് കടക്കുന്നവർക്ക്,

*-പേജ് 15*

## ഇതളുകൾ



# സുവിശേഷസന്ദേശം

ധ്യാന പംക്തി

ഫാദർ റ്റി. ജെ. ജോഷ്വ

### യൽദോയ്ക്കു മുമ്പുള്ള ഞായറാഴ്ച
### (യേശുവിൻെറ വംശാവലി)
മത്താ. 1:1-17 ലൂക്കോ. 3:23-33

സുവിശേഷഭാഗങ്ങളിൽ ഏറ്റവും വിരസവും അരോചകവുമായിത്തോന്നാവുന്ന ഒന്നാണ് കർത്താവിൻെറ വംശാവലി. കാരണം അത് അപരിചിതമായ കുറെ പേരുകളുടെ നീണ്ട പട്ടിക; അവയെല്ലാം ഒരേ വാചകശൈലിയിൽ അവതരിപ്പിക്കുകയും ചെയ്തിരിക്കുന്നു. എങ്കിലും നാം സൂക്ഷ്മതയോടെ നിരീക്ഷിക്കുമ്പോൾ പല പ്രധാന സത്യങ്ങളും നമ്മുടെ ശ്രദ്ധയിൽപ്പെടാതിരിക്കുകയില്ല. തിരുവെഴുത്തിൻെറ ഏതു ഭാഗത്തിനും പ്രത്യക്ഷമായോ പരോക്ഷമായോ നമ്മോടു സംസാരിക്കാനുണ്ട്.

(1) ചരിത്രത്തെ ഭരിക്കുന്നവൻ ചരിത്രത്തിൻെറ ഭാഗമായിത്തീരുന്നു. ചരിത്രപുരുഷൻമാരുടെ നീണ്ട പട്ടിക നൽകിക്കൊണ്ട്, അതിൻെറ അവസാനത്തെ കണ്ണിയായി യേശുവിനെ അവതരിപ്പിക്കുന്നു. യേശുവും ഒരു ചരിത്ര പുരുഷനാണ്. അവിടുത്തെ ജനനവും പ്രവർത്തനവും. ചരിത്ര സംഭവുമാകുന്നു. ക്രിസ്തീയവേദശാസ്ത്രത്തിൽ സമയത്തിനും ചരിത്രത്തിനും വലിയ പ്രാധാന്യമുണ്ട്. ദൈവം ഇന്നും ചരിത്രത്തിൽ വ്യാപരിക്കുകയും, ചരിത്രത്തെ നിയന്ത്രിക്കുകയും ചെയ്യുന്നു. ചരിത്രസംഭവങ്ങൾക്കു നേരെ നമുക്കു കണ്ണടയ്ക്കാനോ അവയിൽ നിന്നു ഒഴിഞ്ഞു മാറാനോ സാധ്യമല്ല. ദൈവത്തിൻെറ പദ്ധതിയിൽ ഓരോന്നിനുമുള്ള പ്രസക്തിയും പ്രാധാന്യവും നാം കണ്ടെത്തണം. ദൈവത്തോടു ചേർന്ന് ചരിത്രത്തെ ദൈവേഷ്ടപ്രകാരം തിരിച്ചുവിടാനുള്ള ദൗത്യം നമുക്കുണ്ട്.

#### (2) വംശാവലിയിൽ സ്ത്രീകളുടെ സാന്നിദ്ധ്യം.

യഹൂദ വംശാവലിയിൽ സാധാരണ പുരുഷൻമാരുടെ പേരുകൾ മാത്രമേ ചേർക്കാറുള്ളു. എന്നാൽ ഇവിടെ നാലു സ്ത്രീകളുടെ പേരുകൾ ഉൾപ്പെടുത്തിയിരിക്കുന്നു. അതു യാദൃശ്ചികമല്ല. സ്ത്രീകളുടെ സ്ഥാനവും ദൗത്യവും അവഗണിക്കപ്പെട്ടിരിക്കുന്ന ഒരു സമൂഹപശ്ചാത്തലത്തിലാണിതെന്നോർക്കണം. കർത്താവിൻെറ സുവിശേഷത്തിലും രക്ഷണ്യപ്രവർത്തനത്തിലും വനിതകൾക്കുള്ള സ്ഥാനം ആനുഷംഗികമായി പരാമർശിക്കുകയാണ്. പ്രത്യേകിച്ച് വിശുദ്ധകന്യാമറിയാമിനുള്ള പങ്കാളിത്വം വിസ്മരിക്കാവുന്നതല്ല. ലിംഗവിവേചനത്തിനെതിരായ സൂചനയും ഇതിൽ കാണാം. പൗലോസ് പറയുന്നു: "നിങ്ങൾ എല്ലാവരും ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു. അതിൽ യഹൂദനും യവനനും എന്നില്ല; ദാസനും സ്വതന്ത്രനും എന്നില്ല; ആണും പെണ്ണും എന്നുമില്ല. നിങ്ങൾ എല്ലാവരും ക്രിസ്തുയേശുവിൽ ഒന്നത്രേ. ഗലാ. 3:28.

#### (3) സ്ത്രീകൾ വിജാതീയ വർഗ്ഗത്തിൽപ്പെട്ടവർ

ഇതെപ്പറ്റി ഈശോദാദ് എന്ന സുറിയാനി സഭാ പിതാവ്(9-ാം നൂറ്റാണ്ട്) പറഞ്ഞിരിക്കുന്നത് ഇപ്രകാരമാണ്. "പുറജാതിക്കാരുമായി ഇടകലരുന്നത് യഹൂദർക്കു നിഷിദ്ധമായിരുന്നു. അവർ പുറജാതിക്കാരെ പരിഹാസപൂർവ്വം പരിഗണിച്ചു. പുറജാതിക്കാരെ സഭയിൽ ചേർത്ത ശ്ലീഹന്മാരെയും അവർ കുറ്റപ്പെടുത്തിയിരുന്നു. മശിഹായെക്കുറിച്ചുള്ള വാഗ്ദാനങ്ങൾ പുറംജാതികളോടല്ല, തങ്ങളോടാണ് എന്ന് യഹൂദന്മാർ വീമ്പിളക്കിയിരുന്നു. അവരുടെ പൊങ്ങച്ചം പറച്ചിലിനെ കുറ്റപ്പെടുത്തണമെന്ന് മത്തായി ശ്ലീഹായ്ക്കു തോന്നി. ദൈവം ജാതിയെയല്ല, അവിടുത്തെ ഭയപ്പെടുന്ന മനസ്സിനെയാണ് മാനിക്കുന്നത് എന്നു കാണിക്കുവാൻ സുവിശേഷകൻ ഉദ്ദേശിച്ചു."

#### (4) ഇവരിൽ ചിലർ വഴിപിഴച്ചവർ:

താമാർ യഹൂദായുടെ മരുമകൾ. അവൾ അമ്മായിയപ്പനുമായി ശയിച്ചവളാണ്. തെറ്റുചെയ്തവൾ. രാഹാബ്, യറീഹോയിലെ വേശ്യാ സ്ത്രീയാണ്. ഇപ്രകാരം തെറ്റുകാരും കുറ്റക്കാരുമായവർ യേശുവിൻെറ മാതാമഹികളാകാൻ സംഗതിയായി. സുവിശേഷത്തിൻെറ പ്രത്യേകത, പാപികളെയും പരിത്യക്തരെയും രക്ഷിപ്പാൻ യേശുക്രിസ്തു വന്നു എന്നുള്ളതാണ് പൗലോസ് പറയുന്നു: "ക്രിസ്തുയേശു പാപികളെ രക്ഷിപ്പാൻ ലോകത്തിൽ വന്നു എന്നുള്ളത് വിശ്വാസ്യവും എല്ലാവരും അംഗീകരിപ്പാൻ യോഗ്യവുമായ വചനം തന്നെ." (1 തിമോ. 1:15)

### ജനനപ്പെരുന്നാൾ
മത്താ: 2:1-12 ലൂക്കൊ. 2:1-14

ലോകചരിത്രത്തെ രണ്ടായി വിഭജിച്ച അതുല്യ സംഭവമാണ് ക്രിസ്തുവിൻെറ മനുഷ്യാവതാരം. ചരിത്രം പിന്നീട് അറിയപ്പെടുന്നത് ക്രിസ്തുവിനു മുമ്പും, ക്രിസ്തുവിനു പിമ്പും എന്നാണ്. ശാന്തിയുടെ സന്ദേശവുമായി ക്രിസ്തുമസ് കടന്നു വരുന്നു. അതിനെ നാം ആഹ്ലാദത്തിൻെറയും ആഘോഷത്തിൻെറയും അവസരമാക്കിത്തീർക്കുന്നു. ഈ സന്ദർഭത്തിൽ പ്രസക്തങ്ങളായ രണ്ടു ചോദ്യങ്ങൾ ഉന്നയിക്കുന്നു:

(1) ക്രിസ്തു ജനിച്ചത് എവിടെ? (2) ക്രിസ്തുവിനെ ആദ്യമായി ദർശിച്ചതാര്? ഈ ചോദ്യങ്ങൾക്കുള്ള ഉത്തരം ശരിയായി നാം മനസ്സിലാക്കുമ്പോൾ ജനനപ്പെരുന്നാൾ നമുക്ക് അർത്ഥവത്തായിത്തീരും; അനുഷ്ഠാനങ്ങൾ അനുഗ്രഹപ്രദമായിത്തീരുകയും ചെയ്യും.

#### (1) ക്രിസ്തു ജനിച്ചത് എവിടെ?

കർത്താവിനെ സംബന്ധിച്ചുള്ള എല്ലാ വസ്തുതകളും തിരുവെഴുത്തിൻ പ്രകാരം സംഭവിച്ചതാണ്. അവിടുത്തെ ജനനം എവിടെ എന്നുള്ളതി

നെപ്പറ്റി ബി.സി. എട്ടാം നൂറ്റാണ്ടിൽ ജീവിച്ച മീഖാ പ്രവാചകൻ വെളിപ്പെടുത്തി. യഹൂദ്യയിലെ ബേത്‌ലഹേമിൽ നിന്ന് (മീഖാ 5:2) ഇക്കാര്യം യഹൂദാ മതപണ്ഡിതന്മാർ ഹേറോദേസിനെ മനസ്സിലാക്കിക്കൊടുക്കുകയും ചെയ്തതാണ്. ജീവന്റെ അപ്പമായവൻ. അപ്പത്തിന്റെ വീടായ (ബേത്‌ലഹേം= അപ്പത്തിന്റെ വീട്) ബേത്‌ലഹേമിൽ നിന്നു ജനിക്കുന്നത് തികച്ചും യുക്തവും അർത്ഥപൂർണ്ണവുമാണ്.)

ബേത്‌ലഹേമിൽ എത്തിയ മറിയാമിന് തന്റെ മകനെ പ്രസവിക്കുവാൻ ലഭിച്ച സ്ഥലം അവിടുത്തെ വഴിയമ്പലത്തോടു ചേർന്ന് മൃഗങ്ങളെ സൂക്ഷിക്കുന്ന സ്ഥലത്തായിരുന്നു. കിറ്റുശീലകൾ ചുറ്റി ശിശുവിനെ കിടത്തിയതോ പുൽത്തൊട്ടിയിലും. പ്രപഞ്ചസൃഷ്ടാവും, രാജാധിരാജാവുമായ കർത്താവ് ലോകത്തിലേക്കു വന്നപ്പോൾ കൊട്ടാരങ്ങളിലോ, മന്ദിരങ്ങളിലോ അല്ല പിറന്നു വീണത്. മനുഷ്യവീക്ഷണത്തിൽ ഏറ്റവും ഹീനമായ സ്ഥലത്തും സാഹചര്യത്തിലുമാണ്. ലാളിത്യത്തിന്റെയും എളിമയുടെയും പാഠം നമ്മെ പഠിപ്പിക്കുവാൻ ഇതിലുപരി മറ്റെന്താണു ചെയ്യുക? ചേരിപ്രദേശങ്ങളിലും അഭയാർത്ഥി ക്യാമ്പുകളിലും കഴിയുന്ന ഹതഭാഗ്യരായ ലക്ഷോപലക്ഷം ജനങ്ങളുടെ അനുഭവവുമായി ക്രിസ്തു താദാത്മ്യപ്പെടുകയായിരുന്നുവല്ലോ. എന്നാൽ ക്രിസ്തുവിന്റെ പിൻഗാമികൾ എന്ന വകാശപ്പെടുന്നവർക്കാവശ്യം ചലിക്കുന്ന കൊട്ടാരങ്ങളും എ.സി. യുള്ള സൗധങ്ങളുമല്ലേ? തിരുപ്പിറവിയിൽ തെളിഞ്ഞു കണ്ട ജീവിതവീക്ഷണത്തിൽ നിന്ന് എത്ര ദൂരം അകന്നു പോയിരിക്കുന്നു.?

(2) ക്രിസ്തുവിനെ ദർശിച്ചത് ആര്?

യഹൂദമതമേധാവികൾക്കോ, പ്രവചനങ്ങളുടെ വക്താക്കളും വ്യഖ്യാതക്കളുമായവർക്കോ ക്രിസ്തു ജനിച്ചപ്പോൾ അദ്ദേഹത്തെ മനസ്സിലാക്കുന്നതിനോ ദർശിക്കുന്നതിനോ കഴിഞ്ഞില്ല. ക്രിസ്തുവിന്റെ ആഗമനത്തെ ആകാംക്ഷയോടെ അവർ കാത്തിരുന്നതാണ്. എങ്കിലും അവർക്കു ജാതനായ മ്ശിഹായെ ദർശിച്ച് അനുഗൃഹീതരാകാൻ കഴിഞ്ഞില്ല. എന്തായിരിക്കും അവർക്കു വിലങ്ങുതടിയായി നിന്നത്? അവരുടെ അഹന്തയും, ലൗകിക താല്പര്യങ്ങളും സ്വാർത്ഥമോഹങ്ങളും തെറ്റായ സങ്കല്പങ്ങളുമാണ്. ഇന്നും കർത്താവിന്റെ അടുക്കലേക്കു വരുന്നതിന് പ്രതിബന്ധങ്ങളായി നിൽക്കുന്ന കാര്യങ്ങൾ ഇവയൊക്കെത്തന്നെ.

ബേത്‌ലഹേമിലെ താഴ്‌വരയിൽ ആടുകളെ സൂക്ഷിച്ചുകൊണ്ടു കഴിഞ്ഞ നിരക്ഷരരായ ആട്ടിടയന്മാർക്ക്, രക്ഷകനെ കണ്ട് ആരാധിക്കാനും, അനുഗ്രഹം പ്രാപിക്കാനും സാധിച്ചു. ആട്ടിൻപറ്റത്തെ വളർത്തി ഉപജീവനം കഴിച്ചവരായിരുന്നു ഇവരെന്നും, അതല്ല, യറുശലേം ദേവാലയത്തിലെ യാഗങ്ങൾക്കായി അർപ്പിക്കപ്പെടേണ്ട വേർതിരിക്കപ്പെട്ട ആടുകളെ സംരക്ഷണചെയ്യുന്നവരായിരുന്നു എന്നും ഭിന്നാഭിപ്രായമുണ്ട്. എന്തായാലും അവർ സംഘടിതമതത്തിന്റെ സങ്കീർണ്ണതകളൊന്നും ബാധിച്ചിട്ടില്ലാത്ത സാധാരണക്കാരായിരുന്നു. പുരോഹിതമേധാവികൾക്ക് ഇവരെ പുച്ഛമായിരുന്നു. കാരണം മതനിയമങ്ങളുടെ നൂലാമാലകൾ അവർക്ക് അജ്ഞാതവും അപരിചിതവുമായിരുന്നു. അവർ ഏകാഗ്രതയോടും ആത്മാർത്ഥതയോടും അവരുടെ ജോലിയിൽ വ്യാപൃതരായി കഴിഞ്ഞു.

നാഗരികതയുടെ ഭാഗമായ ആത്മവഞ്ചനയോ കാപട്യത്തിന്റെ മൂടുപടമോ ഒന്നുമില്ലാത്ത നിഷ്കളങ്കരായ ആളുകളായിരുന്നു അവർ. ദൈവദൂതൻ പ്രസ്താവിച്ച വസ്തുതയുടെ വിശ്വസനീയതയെ ചോദ്യം ചെയ്യാനുള്ള യുക്തിബോധമൊന്നും അവർക്കില്ലായിരുന്നു. നിഷ്കളതയുടെയും പരമാർത്ഥയുടെയും പര്യായങ്ങളായ അവരാണ് യേശുവിനെ ദർശിച്ചത്. 'ഹൃദയ ശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ അവർ ദൈവത്തെ കാണും'' എന്ന വാക്യം എത്ര സത്യമാണ്. "ശുദ്ധീകരണം കൂടാതെ ആരും കർത്താവിനെ കാണുകയില്ല.'' എബ്രാ. 12:14.

**യൽദോയ്ക്കുശേഷം ഒന്നാം ഞായറാഴ്ച**

വിദ്വാന്മാരുടെ ആഗമനവും; ബേത്‌ലഹേമിലെ ശിശുഹത്യയും. വേദഭാഗം. മത്താ: 2:1-18.

വിദ്വാന്മാർ ആരെന്നും, എവിടെ നിന്നുമുള്ളവർ എന്നും, എത്രപേരായിരുന്നു എന്നുമുള്ള ചോദ്യങ്ങൾക്കു ഖണ്ഡിതമായ ഉത്തരം സുവിശേഷത്തിൽ നിന്നു ലഭിക്കുന്നില്ല. 'കിഴക്ക്' നിന്ന് എന്നുള്ള പരാമർശം പേർഷ്യയെ കുറിക്കുന്നതായി കരുതുന്നു. അവിടെയുള്ള രാജകീയ പുരോഹിത സമൂഹം 'മാഗൈ' അഥവാ 'മ്ഗുശേന്മാർ' എന്നറിയപ്പെട്ടു. അവർ വാനനിരീക്ഷണപടുക്കളായിരുന്നു എന്നു മനസ്സിലാക്കാം. അവർ മൂന്നു പേരായിരുന്നു എന്ന് ക്രിസ്തുവിന് അർപ്പിച്ച തിരുമുൽക്കാഴ്ചയിൽ നിന്ന് അനുമാനിക്കുന്നു. പാരമ്പര്യത്തിൽ അവർക്കു പേരുകൾ പോലും നൽകിയിട്ടുണ്ട്. മലയാളത്തിൽ അവരെ ശാസ്ത്രിമാർ, വിദ്വാന്മാർ, വിജ്ഞാനികൾ, ജ്യോതിശാസ്ത്രജ്ഞന്മാർ എന്നിങ്ങനെ വിശേഷിപ്പിക്കുന്നു. അവർ യഹൂദ്യേതരരായിരുന്നു എന്നു വ്യക്തം.

(1) *അന്വേഷണയാത്ര*:- രാജയോഗമുള്ള ശിശുവിന്റെ ജനനം അത്ഭുതനക്ഷത്രത്തിൽക്കൂടി അവർ തിരിച്ചറിഞ്ഞു. ആ അറിവ് അവരെ അന്വേഷകസമൂഹമാക്കി മാറ്റി. അത്ഭുതശിശുവിനെ കാണണണമെന്നുള്ള ജിജ്ഞാസയല്ല, ആ ശിശുവിന്റെ മഹത്വത്തെ ആദരിച്ച് അനുഗൃഹീതരാകണമെന്നുള്ള ആഗ്രഹമാണ് അവരെ ക്ലേശപൂർണ്ണവും അജ്ഞാതവുമായ യാത്രയ്ക്ക് പ്രേരിപ്പിച്ചത്.

ഇവിടെ മനുഷ്യൻ ഈശ്വരനെത്തേടി പ്രയാണം ചെയ്യുന്ന അനുഭവത്തെ ഇവർ അനുസ്മരിപ്പിക്കുന്നു. 'അവൻ എവിടെ?'-എന്നുള്ള ചോദ്യവും അവനെ കണ്ടെത്താനുള്ള തീവ്രശ്രമവും എക്കാലത്തും മനുഷ്യരിൽ നിന്നുണ്ടായിട്ടുള്ളതാണ്. പ്രത്യേകിച്ച് ഭാരതീയ പാരമ്പര്യത്തിൽ പരംപൊരുളിനെത്തേടിയുള്ള ശ്രമങ്ങൾ സജീവമാണ്. എല്ലാ മനുഷ്യരിലും ഉദിച്ചുയരുന്ന ഒരു അഭിലാഷമാണ് ഈശ്വരനെ കണ്ടെത്തുക എന്നുള്ളത്.

(2) *വഴി തെറ്റിയ അന്വേഷണം:* അവരെ അത്ഭുതകരമായി വഴി നടത്തിയ നക്ഷത്രത്തെ അവർ പിന്തുടർന്നു. എങ്കിലും സ്വന്തം യുക്തിയി

ലും ബുദ്ധിയിലും അവർ ഊന്നൽ കൊടുത്തു. രാജകുമാരൻ പിറക്കുന്നത് രാജകൊട്ടാരത്തിലായിരിക്കും. ഈ സങ്കല്പത്തിൽ ഹേറോദേസിൻെറ കൊട്ടാരത്തിൽ എത്തി അന്വേഷിച്ചു. അത് പിന്നീട് വളരെ അനർത്ഥങ്ങൾക്കിടവരുത്തി എന്ന് അനന്തര ചരിത്രം വെളിപ്പെടുത്തുന്നു. മനുഷ്യബുദ്ധി അവഗണിക്കണമെന്നില്ല. എന്നാൽ ദിവ്യമായ നിയോഗങ്ങൾക്കും നടത്തിപ്പിനുമതീതമായി നമ്മുടെ യുക്തിക്ക് പ്രാധാന്യവും പരിഗണനയും നൽകുമ്പോൾ അത് അപകടത്തിൽ കലാശിക്കുമെന്നോർക്കുക.

*(3) മറുവഴിയേ മടക്കയാത്ര:* നക്ഷത്രത്തിൻെറ ചലനത്തെ വീണ്ടും ആശ്രയിച്ച് അവസാനം ബേത്‌ലഹേമിൽ അവതരിച്ച ദിവ്യശിശുവിൻെറ സന്നിധിയിൽ എത്തുവാൻ കഴിഞ്ഞു. ഉചിതമായ ഉപഹാരങ്ങൾ അർപ്പിച്ച് അവർ അനുഗൃഹീതരായി. അവരുടെ മടക്കയാത്ര വ്യത്യസ്ത പാതയിൽ കൂടിയായിരുന്നു. ഹേറോദേസിൻെറ അടുക്കൽ മടങ്ങിപ്പോയില്ല.

ദിവ്യദർശനത്തിനും ആത്മീയാനുഭവത്തിനുംശേഷം തിന്മയുടെ മാർഗ്ഗത്തിലേയ്ക്കു മടങ്ങിപ്പോകാതെ, വിശുദ്ധിയുടെയും നീതിയുടെയും പാതയിൽ ചരിക്കുവാൻ ഇടയാകണം. അപ്രകാരം ചെയ്തിട്ടുള്ളവർ അസംഖ്യമാണ്. ഉത്ഥിതനായ ക്രിസ്തുവിനെ ദർശിച്ച ശൗലിൻെറ അതിനുശേഷമുള്ള യാത്ര എത്ര വ്യത്യസ്തമായ വിധത്തിലായിരുന്നു. ചുങ്കക്കാരൻ സക്കായി മടങ്ങിപ്പോയത്, പ്രായശ്ചിത്തത്തിൻെറയും, ഔദാര്യത്തിൻെറയും പാതയിലൂടെയാണ്. ക്രിസ്തുദർശനത്തിൻെറയും ആത്മീയാനുഭവത്തിൻെറയും അളവുകോൽ മടങ്ങിപ്പോക്ക് ഏതു മാർഗ്ഗത്തിൽക്കൂടിയാകുന്നു എന്നുള്ളതാണ്.

*(4) ക്രിസ്തുവിനുവേണ്ടി ആദ്യരക്തസാക്ഷികൾ:* ഇന്നേദിവസം, നിഷ്ഠുരനായ ഹേരോദേസിൻെറ ആജ്ഞമൂലം നിഷ്കളങ്കരായ ശിശുക്കൾ വധിക്കപ്പെട്ടതിൻെറ ഓർമ്മയും നാം അനുഷ്ഠിക്കുന്നു. ബേത്‌ലഹേമിലും പ്രാന്തത്തിലുമുള്ള രണ്ടു വയസ്സിനു താഴെ പ്രായമുള്ള ആൺകുഞ്ഞുങ്ങളാണ് ക്രൂരമായി വധിക്കപ്പെട്ടത്. മോശയുടെ ജനനത്തിലും ഇതുപോലെ ശിശുഹത്യ നടന്നിരുന്നത് ഓർത്തുപോകുന്നു. ക്രൂരന്മാരായ ഭരണാധിപന്മാരുടെ ഭ്രാന്തമായ ആജ്ഞകളും നടപടികളും നിമിത്തം എത്രയെത്ര നിഷ്കളങ്കരും നിർദ്ദോഷികളുമാണ് വധിക്കപ്പെട്ടിട്ടുള്ളത്. ഇന്ന് സംസ്കാരമുള്ള സമൂഹത്തിൽ ശിശുഹത്യകൾ (ഭ്രൂണഹത്യകൾ) എത്രയധികം വർദ്ധിച്ചിരിക്കുന്നു! മനുഷ്യരുടെ (മാതാപിതാക്കളുടെ) സ്വാർത്ഥതാല്പര്യത്തിനിരയാകുന്നത് നിഷ്കളങ്കരായ അജ്ഞാതശിശുക്കൾ! ചരിത്രം ആവർത്തിക്കുന്നു.

**യൽദോയ്ക്കു ശേഷം രണ്ടാം ഞായർ**
**വേദഭാഗം: ലൂക്കോ. 2:40-52**

യേശുവിൻെറ ബാല്യത്തിലെ ഒരു സംഭവം മാത്രമേ രേഖപ്പെടുത്തിയിട്ടുള്ളൂ. അത് തൻെറ പന്ത്രണ്ടാം വയസ്സിൽ നടന്ന സംഗതിയാണ്. ബാലനായ യേശുവിൻെറ ജ്ഞാനവും, ലക്ഷ്യബോധവും, വിധേയത്വവും എല്ലാം അത് വെളിപ്പെടുത്തുന്നു.

*(1) ആരാധനയിൽ നിഷ്ഠയുള്ള കുടുംബം:* മതനിഷ്ഠയുള്ള ഏത് യഹൂദൻെറയും ആഗ്രഹമാണ് പെസഹാപ്പെരുന്നാൾ യെറുശലേമിൽ എത്തി ആചരിക്കണമെന്നുള്ളത്. നസറേത്തിലെ ഒരു കുടുംബം ആരാധനയിലും ആത്മീയാനുഷ്ഠാനങ്ങളിലും നിഷ്ഠാപുലർത്തിയിരുന്നു. അതുകൊണ്ട് ലൂക്കോസ് വിവക്ഷിക്കുന്നു: "അവർ പതിവുപോലെ പെരുന്നാളിനു പോയി. ലൂക്കോ. 2:41,42. നസറേത്തിൽ നിന്ന് യറുശലേമിലേക്കുള്ള യാത്ര ദീർഘവും ക്ലേശനിർഭരവുമായിരുന്നു. കുറഞ്ഞത് മൂന്നു ദിവസമെങ്കിലും എടുക്കും. എങ്കിലും ആ കുടുംബത്തിൻെറ ആത്മീയതീക്ഷ്ണത അവരെ യറുശലേമിലേക്കു നയിച്ചു. കുടുംബമായി ആരാധനയിൽ സംബന്ധിക്കുന്ന പതിവ് ഇന്നു നമുക്കു കുറഞ്ഞു വരികയാണ്. നമ്മുടെ പ്രശ്നങ്ങൾക്ക് ഒരു പ്രധാന കാരണവും അതുതന്നെ.

*(2) മടക്കയാത്ര യേശുവിനെ കൂടാതെ:* പെരുന്നാൾ കഴിഞ്ഞ് നസ്റേത്തിലേക്കുള്ള യാത്രയായിരുന്നു. തീർത്ഥാടക സംഘം ഒരുമിച്ചാണ് യാത്ര. ഒരു ദിവസത്തെ യാത്രയുടെ അന്ത്യത്തിലാണ് ബാലനായ യേശുവിനെ മാതാപിതാക്കൾ അന്വേഷിക്കുന്നത്. ആകെപ്പാട് അങ്കലാപ്പും, അസ്വസ്ഥതയും.

പറ്റിയ അബദ്ധം, യൗസേഫിൻെറ കൂടെ യേശു കാണുമെന്നു മറിയാമും, മറിയാമിൻെറ കൂടെ ആയിരിക്കുമെന്നു യൗസേഫും ഊഹിച്ചു. ഊഹത്തിന്മേൽ മുമ്പോട്ടു പോകുന്നത് അപകടകരമാണ്. ഏതു കാര്യത്തിനും ഉറപ്പിച്ചു തിട്ടപ്പെടുത്തി നീങ്ങേണ്ടതാവശ്യമാണ്. അല്ലെങ്കിൽ നമ്മുടെ പദ്ധതികൾ പരാജയമടയാനാണ് സാദ്ധ്യത.

യേശുവിനെക്കൂടാതെയുള്ള ഒരു വിശ്വാസിയുടെ യാത്രയിൽ ഒരു വലിയ നഷ്ടബോധം അനുഭവപ്പെടാതിരിക്കയില്ല. തിക്കും തിരക്കുമാർന്ന യാത്രയിൽ യേശുവിൻെറ സാന്നിധ്യവും കൂട്ടായ്മയും നാം ഉറപ്പാക്കി മുമ്പോട്ടു പോവുകയാണ് വേണ്ടത്.

*(3) ബാലനായ യേശു ഉത്തമ മാതൃക:* വളരുന്ന തലമുറയ്ക്ക് യേശുവിനെ മാതൃകയാക്കാൻ ശ്രമിക്കേണ്ടതാണ്. ഒന്നാമത് ആത്മീയ കാര്യങ്ങളിലുള്ള തീക്ഷ്ണതയാണ്. ദേവാലയവും ആരാധനയും തനിക്ക് പ്രിയംകരങ്ങളായിരുന്നു. രണ്ടാമത്, പഠിക്കുവാനും, അറിവിൻെറ ചക്രവാളം വികസിപ്പിക്കുവാനുമുള്ള ഉത്സാഹം. അതുകൊണ്ടാണ് മാതാപിതാക്കളേപ്പോലും മറന്ന്, ദേവാലയത്തിൽ മതപണ്ഡിതന്മാരോടുകൂടെ അവരോടു ചോദിച്ചും അവരിൽ നിന്ന് കേട്ടും പഠിക്കുവാൻ താല്പര്യപ്പെട്ടത്. മൂന്നാമത്, തനിക്ക് ഒരു ലക്ഷ്യബോധമുണ്ടായിരുന്നു. 'ഞാൻ എൻെറ പിതാവിനുള്ളതിൽ ഇരിക്കേണ്ടതല്ലയോ?' എന്ന ചോദ്യത്തിൽ അതു വ്യക്തമാണ്. നാലാമത്, മാതാപിതാക്കൾക്ക് വിധേയനായി, അനുസരണത്തോടെ വർത്തിച്ചു. ദൈവപുത്രനാണെങ്കിലും മനുഷ്യപുത്രനായി തീർന്ന സാഹചര്യത്തിൽ മാതാപിതാക്കളെ അനുസരിച്ചും അവർക്കു കീഴടങ്ങിയും നമുക്ക് മാതൃകയായിത്തീർന്നു.



# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻ കുരിശ്, കൊച്ചി 682308

അപ്പോ. പ്രവൃത്തികൾ.
അദ്ധ്യായം 15, 16, 17, 18, 19, 20

## ചോദ്യങ്ങൾ

1. രക്ഷപ്രാപിപ്പാൻ മോശ കല്പിച്ച ആചാരം എന്തായിരുന്നു എന്നാണ് യഹൂദന്മാർ പറഞ്ഞത്?
2. യെരുശലേം സുന്നഹദോസിലെ പ്രധാന തർക്ക വിഷയം എന്തായിരുന്നു. ?
3. സുന്നഹദോസ് തീരുമാനം എന്തെല്ലാം?
4. സുന്നഹദോസ് അംഗങ്ങൾ ചിലരുടെ കാര്യത്തിൽ രണ്ടായി പിരിയുന്ന അനുഭവം 15: 35-40 വരെ ഭാഗത്ത് പറയുന്നത് എന്താണെന്ന് വ്യക്തമാക്കാമോ?
5. തിമോഥെയോസിന്റെ മാതാപിതാക്കൾ ആരെല്ലാമായിരുന്നു. ?
6. ദൈവവചനം പ്രസംഗിക്കരുതെന്ന് പരിശുദ്ധാത്മാവ് വിലക്കിയ സ്ഥലം?
7. പൗലോസ് സംസാരിച്ചത് ശ്രദ്ധിക്കേണ്ടതിന് കർത്താവ് ഹൃദയം തുറന്ന സ്ത്രീ ആരായിരുന്നു? അവളുടെ തൊഴിൽ എന്തായിരുന്നു?
8. പൗലോസും ശീലാസും അർദ്ധരാത്രി ദൈവത്തെ പാടി സ്തുതിച്ചപ്പോൾ ഏതു കാരാഗ്രഹമാണ് തുറന്നുപോയത്? അവിടുത്തെ കാരാഗ്രഹപ്രമാണി രക്ഷപ്രാപിച്ചത് എങ്ങനെ?
9. റോമാ പൗരന്മാർക്ക് വിരോധമായി ദേശത്തിലെ അധിപതികൾ ചെയ്ത തെറ്റ് എന്ത്?
10. യഹൂദന്മാർ ആദിമ ക്രൈസ്തവരെ എങ്ങിനെയാണ് വിശേഷിപ്പിച്ചിരുന്നത്?
11. അഥേനയിൽ പൗലോസിനോട് തർക്കിച്ചവർ ആരെല്ലാം?
12. അഥേനയിൽ ക്രിസ്തുവിനെ സ്വീകരിച്ച രണ്ട് പ്രധാനികൾ ആരെല്ലാം?
13. പൗലോസിന്റെ കൈത്തൊഴിൽ എന്തായിരുന്നു.?
14. പൗലോസിന് ഒരു നേർച്ച ഉണ്ടായിരുന്നതായി പറയുന്നു. അത് എന്തായിരുന്നു?
15. ആസ്യയിൽ വച്ച് പൗലോസ് എങ്ങിനെയാണ് വിവിധ രോഗങ്ങൾക്ക് സൗഖ്യം നൽകിയത്?
16. മാളികയുടെ മൂന്നാം തട്ടിൽ വീണു മരിച്ചവനെ പൗലോസ് ഉയിർപ്പിച്ചു. ആരാണ് അദ്ദേഹം?
17. എഫേസ്യർക്കു പൗലോസ് കൊടുക്കുന്ന അന്തിമോപദേശം എവിടെ പറയുന്നു?
18. ദാനത്തെക്കുറിച്ച് കർത്താവിന്റെ വചനം പൗലോസ് ഉദ്ധരിക്കുന്നത് എങ്ങനെ?

## കഴിഞ്ഞ ലക്കത്തിലെ ചോദ്യങ്ങളുടെ ഉത്തരങ്ങൾ

1. പരിഛേദനക്കാർ എന്നയഹൂദ മതവിഭാഗവും അഗ്രചർമ്മികൾ എന്ന പുറജാതി വിഭാഗവും (11:2)
2. ദൈവം ശുദ്ധീകരിച്ചതിനെ നീ മലിനം എന്നു വിചാരിക്കരുത്. (11:9)
3. ദൈവം ജാതികൾക്ക് ജീവപ്രാപ്തിക്കായി മാനസാന്തരം നല്കിയല്ലോ എന്നു പറഞ്ഞു ദൈവത്തെ മഹത്വപ്പെടുത്തി. (11:18)
4. അന്ത്യോക്യയിൽ വച്ച് - യവനന്മാരോട് (11:20)
5. അവൻ നല്ല മനുഷ്യനും, പരിശുദ്ധാത്മാവിലും വിശ്വാസത്തിലും നിറഞ്ഞവനായിരുന്നു. (11:24)
6. അഗബൊസ് (11:28)
7. ഹെരോദാ രാജാവ് (12:1)
8. കാരാഗ്രഹത്തിൽ കിടന്ന പത്രോസിന്റെ അത്ഭുതകരമായ വിടുതൽ (12.3-20)
9. കർത്താവിന്റെ ദൂതൻ ഉടനെ അവനെ അടിച്ചു, അവൻ കൃമിക്കു ഇരയായി പ്രാണനെ വിട്ടു (12:23)
10. ബർന്നബാസിനെയും ശൗലിനെയും (13:2)
11. പൗലോസ് (13:9)
12. സെർഗ്ഗ്യോസ് പൗലോസ് (13:7)
13. പിസിദ്യാദേശത്തിലെ അന്തൊക്ക്യയിൽ (13:14) (13:46)
14. ലുസ്ത്രയിൽ അമ്മയുടെ ഗർഭംമുതൽ മുടന്തനായ മനുഷ്യനെ പൗലോസ് സൗഖ്യമാക്കിയത് കണ്ടപ്പോൾ. (14:8-12)
15. വിശ്വാസത്തിൽ നിലനില്ക്കേണം എന്നു നാം അനേകം കഷ്ടങ്ങളിൽ കൂടി ദൈവരാജ്യത്തിൽ കടക്കേണ്ടതാകുന്നു എന്നും പ്രബോധിപ്പിച്ചു ശിഷ്യന്മാരുടെ മനസ്സു ഉറപ്പിച്ചു പോന്നു. (14:22)

*സെപ്തംബർ മാസത്തിലെ ഉത്തരങ്ങൾ*
*എല്ലാം ശരിയാക്കിയവർ*

11. Molly Mathew, Naranganam West.
12. Kunjumman Issac, Raj Bhavan, Nagaland.
13. E.M. Paily, Pothanickadu.

*ഒക്ടോബർ മാസത്തിലെ ഉത്തരങ്ങൾ*
*എല്ലാം ശരിയാക്കിയവർ*

1. Aleyamma Paulose, Manalil, Vayanadu.
2. Shiji Mol P., Perumpuzha.
3. Mrs. Alice Abraham, Anthariathu, Coimbatore.

*NB: ബൈബിൾ പഠനത്തിന്റെ ഉത്തരങ്ങൾ മുകളിൽ കൊടുത്തിരിക്കുന്ന വിലാസത്തിലാണ് അയയ്ക്കേണ്ടത്.*

# Would you like to be crucified?

Fr.Sam Oommen Panackamattam

Then Jesus said to His disciples "If anyone would come after me he must deny himself and take up his cross and follow me." (Mt.: 16:24).

If you follow him, you will have many suffering. But human life is so progressed that man want to ignore suffering from his life. It is true that in every human life there is pain and suffering. We say in Nicence creed. *"And became a human being, and was crucified on our behalf in the days of Pontius Pilate ans suffered and died - and was buried and rose again on the third day ascended into heaven."*

For a follower of Christ there is cross, suffering, crucifixion, death, resurrection and after accepting suffering only, one can ascend to heaven. Now believers are seeding a ladder to ascend heaven directly, without any burden and hence they are in search of a substitute. "Which one do you want me to release to you - Barabbas or Jesus? "Barabbas was released, and for Jesus they shouted all the louder *"Crucify Him."* Today also truth is crucified and barabbas is left free. When Jesus was mocked by soldier by giving a Cross many witnessed and many enjoyed it - we too enjoy by seeing someone carrying a cross for us. The cross needs you, but not a substitute. We respect and bow down before Cross. Had we ever liked to bring the cross in the centre of our life? Some need only cross for their life sake whereas some need only Jesus because the pain and suffering in cross is unbearable. Today cross has became a symbol for decoration. Jesus cross has now changed into gold and silver and we pay more and more honour to these precious metals, rather than to the cross. The believers who stand before the cross should be crucified because "The crucified Christ must have crucified followers." Crucifixion is suffering, death and resurrections. Hence "Call no man a saint till he has suffered." As on now world is in the hands of Barabbas and human life has no limitation for seeking pleasure, but for suffering, every human being desires to have a limit and he/she tries to keep himself/herself away from the cross, which is stumbling block to seeking pleasure. Suffering is of many kinds, some are bounded by chain, some by rope, iron chains make a man very destructive. But if it would have been golden chain then one would say the heavier it is the better. So everybody is looking for convenience as said "where there is convenience there is no conviction." Hence suffering is in the world and those who move away from that they are like honeybee.

We are of his flock and we can't hide from Him because he has sealed us in the cross one has to bear it; if not Jesus will say what he said to Peter. "Get being me Satan you do not have in mind the things of God, but the things of men." (Mk. 8:33).

Now we are the followers of Christ without bearing the cross, ignoring missionary zeal. Like Jonah, we are trying to hide from God's sight when cross follow us. Jonah was asked to preach at Nineveh, but he fled to Tarshish. Similarly we are called by Jesus to follow Him, but we are - attracted and hence lost in this worldly treasure. Jonah was so much like one of today's X'ians. First of all he must have been a person turned to God and that is why he could hear when God spoke to him. God must be speaking to each of us also. Most of us are busy talking to him in our frequency "Unless we turn to him, we cannot hear him" Jonah turned to God and was very much concerned about the sinfulness of the great city of Niveveh. He might have been paying for the city to God. But when God chose him to go to the city and - preach against it, he was unwilling. He wanted someone else to go. Because he was afraid of the people of Nineveh. He ought that the best way was to run away from God's presence, Jonah 1:3, even paid big price to

run away from God's presence. Don't we too do it sometimes, Yes, we often runs away from God's presence when sufferings and sorrow comes in one ways and life.

But God had not done anything with Jonah yet. He sent a tempest to that part of the sea where Jonah's ship was If we were in his place, we would have tried to explain I in our favour whenever here is a dip in the - atmospheric pressure and it is consequences, has it nothing to do with our - disobedience to God? Are you chafing a tempest in your life today, like Jonah? Don't try to explain it away ay be Lord speaking in a loud voice as you were running away from God's presence. Not e how truthful and forthright Jonah was, when he was questioned by the crew. He gave a good testimony about the reactor God. He didn't lie about himself. He acknowledges and divulged everything - about himself that in disobedience to a living God, he was trying to run away from His presence. Such truthful believers only have hopes. They only can be finally brought back into his plan.

Most of us are unwilling to admit that the tempest we are facing is due to our mistakes. The more we ran away from him the more we face calamities We elicit all the prayer available so that the tempest would cease but the right way is to be truthful to ourselves and to others so that God's wish can be fulfilled through us. Also Jonah was willing to suffer for his mistake infact the idea of throwing him not the sea came from him Jonah's truthfulness and willingness to own up his mistake drew the Gentiles crew to a living God. But God, who was still at work on Jonah knew exactly what he was doing (1:7). "Now the Lord had prepared a great fish to swallow Jonah and he was there in belly of the fish for three days and three nights." We read in Jn. 2:10" And the Lord commanded the fish and it vomited Jonah onto dry land" your burden is due to your own mistake, pray O! Lord My God when my life was ebbing away I remembered You: Lord and my prayer rise to You to Your temple but I with a song of thanks giving: Will sacrifice to you: What I have vowed I will make God salvation comes from the Lord.

Choice is of ours it is our lack of faith that makes us to doubt, Yahweh asked Abraham to sacrifice his son, Issac, Abraham simply obeyed perhaps with broken throbbing heart, he knew that his El-Elyon was sovereign. He knew that his Anonai deserved unquestioning obedience and deep in his heart he knew that his El-Shaddai would be sufficient for every need. In faith if we bear the cross of Christ, He will Resurrect us from the cross. Now which one do you want, God or Mammon; "Wordly pleasure or Diving pleasure." No servant can serve two masters. Either he will hate the one and love the - another. There was a man named Sadhu who was very rich and pious. His three sons were engaged themselves in looking after a shop. But sadhu had overall supervision. He often prayed by taking pearl chain " I want to surrender fully to you, but I am too late. Now, Oh God nobody praises you with old flower, every one praises you with fresh flower. I am very much old now, moreover? I want to give the keys to my sons." But at the same time he thought "If I give the keys to my sons I will not know what they are doing; Moreover profit might be less, then wife will be angry." Hence he was totally confused and couldn't take a right decision. At last he thought I would go to the shop. On the way also he thought much, so he took the pearl chain and prayed on his way. He was in the midst of the road where a woman was sweeping. So the lady asked Sadhu, sir please be on one side, Sadhu said you are very great as I was totally confused. You had shown me the way. Yes "I will be on one side" i.e. God's side. He went to the shop handed over the keys to his sons and said, Children, you all look after the shop and I will look after the pearl chain."

Our eyes are so powerful that we can see everything in the world especially the pleasure. But when sorrows come to our way we are reluctant, to face it. We try to close our eyes not to look at Jesus cross. Remember without cross there is no crucifixion and without crucifixion there is nether resurrection nor Salvation. So it is said; "Call no man a Saint, till he has suffered."



# കൗൺസലറുടെ പംക്തി

ഫാ. ഒ. തോമസ്

*ചോദ്യം : ഞാൻ വളരെ കുറ്റബോധത്തോടെ കഴിയുന്ന ഒരാളാണ്. എന്റെ ജീവിതത്തിൽ ഒരു സമയത്ത് പല പരാജയങ്ങളും ഉണ്ടായി. കുടുംബത്തിൽപ്പെട്ടവർ എനിക്ക് ദോഷം ചെയ്തിട്ടുണ്ടെന്ന് വിശ്വസിക്കുകയും അതിനു പ്രതിവിധിയായി ഞാനും മന്ത്രവാദികളെയും പ്രശ്നക്കാരെയും സമീപിച്ച് പലതും പ്രവർത്തിക്കുകയും ചെയ്തു. ഇപ്പോൾ കാര്യമായ പ്രശ്നങ്ങളൊന്നുമില്ല. എന്നാൽ ക്രിസ്തീയമല്ലാത്ത വഴികൾ ഞാൻ സ്വീകരിച്ചുവല്ലോ എന്നോർത്ത് വ്യാകുലപ്പെടുന്നു. ഇതിൽ നിന്ന് രക്ഷപെടുവാൻ എന്തുചെയ്യണം*

– ഫിലിപ്പ് കുന്നംകുളം

മനുഷ്യന്റെ പെരുമാറ്റത്തെ വളരെ സ്വാധീനിക്കുന്നത് അബോധമനസ്സാണ്. അത് വ്യാകുലതകളിൽക്കൂടി ചെയ്യുന്നു എന്ന് മനശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടാറുണ്ട്. ചിലരുടെ കാര്യത്തിൽ അതു പൂർണ്ണമായും ശരിയാവാം. നിങ്ങളുടെ വ്യാകുലാനുഭവങ്ങളിൽക്കൂടി പൈശാചിക ശക്തികളിൽ നിന്നു രക്ഷപെടുവാനുള്ള ദൈവകൃപയിലുള്ള വിശ്വാസത്തേക്കാൾ, മന്ത്രവാദത്തിലും മറ്റും വിശ്വസിക്കുന്ന തരത്തിൽ മനസ്സ് രൂപപ്പെട്ടിരിക്കാം. അങ്ങനെയുള്ളവരെ സംബന്ധിച്ചിടത്തോളം മന്ത്രവാദത്തിനു പ്രതിവിധി ചെയ്യുന്നതിൽക്കൂടി മാത്രമേ മാനസിക ആശ്വാസം ലഭിക്കുകയുള്ളൂ. വിശ്വാസപരമായി നിങ്ങളുടെ പ്രവർത്തികൊണ്ടെങ്കിലും, അത് നിങ്ങൾക്ക് മാനസീകമായ സ്വസ്ഥത നൽകിയിരിക്കാം എന്നുള്ളത് പരമാർത്ഥമാണ്. ആ സമയത്ത് നിങ്ങൾ സ്വീകരിച്ചത് വിശ്വാസത്തേക്കാൾ മന:ശാസ്ത്രപരമായ സമീപനമാണ്. മാനസീകമായ പിരിമുറുക്കത്തിൽ നിന്ന് രക്ഷപെട്ടപ്പോൾ നിങ്ങളുടെ മനസ്സ് ഇപ്പോൾ വിശ്വാസത്തിന്റെ തലങ്ങളിലേക്കുനീങ്ങി. ഏതായാലും സംഭവിച്ച കാര്യങ്ങളെമായിച്ചു കളയാനാവുന്നില്ലല്ലോ. ഇപ്പോൾ ചെയ്യാനുള്ളത് അനുഭവങ്ങളിൽ നിന്ന് പാഠം പഠിക്കുകയാണ്. ഇപ്പോൾ ലഭിച്ചിരിക്കുന്ന ഉൾക്കാഴ്ചയെ ബലപ്പെടുത്തുവാനും, വിശ്വാസത്തിൽകൂടുതൽ സ്ഥിരപ്പെടുവാനും പ്രാർത്ഥനാപൂർവ്വം ശ്രമിക്കുക. മുമ്പ് ഇതേ പംക്തിയിൽ ഒരിക്കൽ സൂചിപ്പിച്ചതുപോലെ, സഭാ വിശ്വാസികൾ ഏതു പ്രതിസന്ധിയിൽ വന്നാലും മന്ത്രവാദത്തിന്റേയും കൂടോത്രത്തിന്റെയും മാർഗ്ഗം സ്വീകരിക്കേണ്ടതില്ല. നീതിമാനായ ഇയ്യോബിനെ പരീക്ഷിച്ചതുപോലെ പിശാച് ശ്രമിക്കുമെങ്കിലും ജീവനെ നശിപ്പിക്കുവാനോ ആത്യന്തികമായി ദോഷം വരുത്തുവാനോ സാധിക്കുകയില്ല. വിശ്വാസത്തിൽ ബലപ്പെട്ടിരുന്നാലെ വൈകാരികമായ ഈ സുരക്ഷിതബോധത്തിൽ എത്തിച്ചേരുവാൻ സാധിക്കയുള്ളൂ. ദിനം തോറുമുള്ള പ്രാർത്ഥനയും ദൈവിക സംസർഗ്ഗവും ആ നിലയിൽ എത്തിച്ചേരുവാൻ നിങ്ങളെ സഹായിക്കും. മനസ്സിനെ അലട്ടുന്ന കുറ്റബോധത്തിൽ നിന്നും രക്ഷപെടുവാൻ ഏറ്റം പ്രയോചനപ്പെട്ടത് സത്യ കുമ്പസാരമാണ്. സംഭവിച്ചത് ഒന്നും മറച്ചുവെയ്ക്കാതെ അനുതാപത്തോടും പശ്ചാത്താപത്തോടും കൂടി ഏറ്റുപറയുക. അതിൽക്കൂടി ലഭിക്കുന്ന പാപക്ഷമ മനസ്സിന് ആശ്വാസവും ധൈര്യവും നൽകും, എന്തുകൊണ്ടെന്നാൽ അനുതാപം ആവശ്യമില്ലാത്ത തൊണ്ണൂറ്റൊൻപതു നീതിമാൻമാരേക്കാൾ അനുതപിക്കുന്ന പാപിയെക്കുറിച്ചു സ്വർഗ്ഗത്തിൽ സന്തോഷമുണ്ടാവുമെന്ന് കർത്താവുനമ്മെ പഠിപ്പിച്ചുവല്ലോ. ❊

# For Favours Received









**Koshy, Mariakutty Koshy & Jessy Koshy,**

**S.J. Bungalow, Adoor**

# പടി ഇറങ്ങാത്ത പകൽവെളിച്ചം

സ്മരണാഞ്ജലി

## പ. ബസേലിയോസ് ദ്വിതീയൻ ബാവാ - ഓർമ്മ ജനുവരി 3

ഫാദർ ജോർജ്ജ് കോശി

പേരിലെന്തിരിക്കുന്നുവെന്ന് പേരുകേട്ട വില്ല്യം ഷേക്സ്പിയർ ചോദിച്ചിട്ടുണ്ട്. പേരിൽ എന്തെല്ലാമിരിക്കുന്നുവെന്നു അഥവാ പേരിലെല്ലാമിരിക്കുന്നുവെന്നു പേരിനുള്ള പെരുമയെക്കുറിച്ചു അവബോധമുള്ള ആർക്കുമറിയാം. പേരിൻെറ പരിധിയ്ക്കും പരിമിതികൾക്കും അതീതനായ, പരംപൊരുളായ യഹോവ തൻെറ നാമം വ്യഥാ എടുക്കരുതെന്നുള്ള കല്പന പത്തു കല്പനയിൽ ഉൾപ്പെടുത്തിയതും പേരിൻെറ പ്രാധാന്യംകൊണ്ടാണ്. ഇവിടെ നാം ചരിക്കുമ്പോഴും ചരമമടിഞ്ഞുകഴിഞ്ഞാലും നമ്മേ അനുസ്മരിക്കുന്നതു പേരിലൂടെയാണല്ലോ. 'ത്രോണോസിന്മേൽ പേർ' ഓർക്കുന്നത് പരേതസ്മരണയുടെ പരമോന്നത അനുഭവവും അനുഗ്രഹവുമായി നാം കണക്കാക്കുന്നു.

പേരിൻെറ പൊരുളിനെയും പോരിമയേയും കുറിച്ചു പരിഗണിക്കുമ്പോൾ ഈ ലേഖകൻെറ മനസ്സിൽ പതിയുന്ന പേരു പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായുടെതാണ്. ഗീവറുഗീസ് എന്നായിരുന്നു അദ്ദേഹത്തിൻെറ ജ്ഞാനസ്നാനനാമം; പുന്നാരപ്പേരു പുന്നൂസെന്നും. പിഞ്ചു പ്രായത്തിൽ പറഞ്ഞു പതിഞ്ഞ പുന്നൂസ് എന്ന പേരു ശെമ്മാശ്ശൻ, കശ്ശീശ്ശാ റമ്പാൻ ആദിയായ സഭാ ശുശ്രൂഷാ പടികളിൽ പ്രവേശിച്ചപ്പോഴും പിന്നാലെ കൂടി. മഹാപുരോഹിത പദവിയിലേക്കു പുന്നൂസ് റമ്പാൻ ഉയർത്തപ്പെട്ടപ്പോൾ ജ്ഞാനസ്നാനനാമമായ ഗീവറുഗീസിനോടൊപ്പം ലഭിച്ചത് ഗ്രിഗോറിയോസ് എന്ന നാമമായിരുന്നു. ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷപദവിയിൽ അവരോധിതനായപ്പോൾ ആ സ്ഥാനനാമമായി പരിണമിച്ച ബസ്സേലിയോസ് എന്ന പേരും ലഭിച്ചു. അങ്ങനെ ഗീവറുഗീസിൽ നിന്നു ആരംഭിച്ചു ബസേലിയോസ് ഗീറുഗീസ് ദ്വിതീയൻ എന്ന നാമം ലഭിച്ചപ്പോഴേക്കും ഒരു മനുഷ്യായുസ്സിൽ മലങ്കരസഭാംഗത്തിനു പടികയറാവുന്ന പൗരോഹിത്യ പദവികളിൽ അദ്ദേഹം പാദമൂന്നിയിരുന്നു.

കുറിച്ചി കല്ലേശ്ശേരിത്തറവാട്ടിൽ കഴിഞ്ഞ നൂറ്റാണ്ടിൽ പിറന്ന പുന്നൂസ്, മലങ്കര സഭയുടെ ആധുനിക ചരിത്രത്തിലെ സുവർണ്ണ, സുശോഭിത കിരീടമാണ്. സഭാചരിത്രത്തിൽ ഏറ്റവും അറിയപ്പെട്ട, ആദരിക്കപ്പെട്ട ആദ്യത്തെ പുന്നൂസിൻെറ (സ്തേഫാനോസ് സഹദാ) വിളിയും വരവും 'മേശ'മേലുള്ള പരിചരണമായിരുന്നുവെങ്കിൽ മലങ്കരസഭയുടെ അഭിമാനവും ആഹ്ലാദവുമായ ഈ പുന്നൂസ് 'മേശ'യിൽ പരിചാരികനായി; പിന്നെ പരികർമ്മിയായി; പരിചാരകർക്കും പരികർമ്മികൾക്കും പൗരോഹിത്യനൽവരം പകരുന്ന പ്രധാന പരികർമ്മിയായി. ആ വളർച്ച പരിണാമഗുപ്തിയിലെത്തിയതു പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ പരമ മേലദ്ധ്യക്ഷനായ പരികർമ്മിയായാണ്. പുതിയ നിയമത്തിലെ പുന്നൂസ് നിത്യസത്യമായ പുത്രനു സാക്ഷ്യം വഹിച്ചതുകൊണ്ടു കല്ലേറുള്ള ക്രൂരവധമേല്ക്കാനായിരുന്നു വിധി.

മലങ്കര സഭയുടെ ഈ 'സ്തേഫാനോസിനും' സഭയുടെ പ്രധാനമേലദ്ധ്യക്ഷനെന്നുള്ള നിലയിൽ കണക്കിനും കണക്കില്ലാതെയും കല്ലേറു കിട്ടി. ആകാരത്തെ അപമൃത്യുവിനിരയാക്കുന്ന ഏറുകളായിരുന്നില്ല. മറിച്ചു തനിക്കു ലഭിച്ച സ്വർഗ്ഗീയ വരദാനങ്ങളെ ആക്ഷേപിച്ചു ആത്മമനസ്സുകളെ മുറിപ്പെടുത്തുന്ന വാക്കുകളായിരുന്നു അവ. സ്തേഫാനോസ് സഹദാ പീഢകളേറത് യേശുക്രിസ്തുവിൻെറ എതിരാളികളിൽ നിന്നാണെങ്കിൽ ഈ ആധുനിക സ്തേഫാനോസിനെ 'എറിഞ്ഞതു' മുഴുവൻ യേശുക്രിസ്തുവിൻെറ അനുയായികൾ എന്നവകാശപ്പെടുന്നവരായിരുന്നു. അവർ ഒരേ അപ്പത്തിൻെറ അംശികളും, ഒരേ വിശ്വാസത്തിൻെറ അവകാശികളുമായിരുന്നുവെന്നുള്ളതു അതിലേറെ വിചിത്രം. പക്ഷേ, പരിഹാസശരശബ്ദങ്ങൾ ആ തിരുമുഖത്തെ 'ശത ഭാസ്ക്കര ദീപ്ത'മാക്കിത്തീർത്തു.

ആത്മാവുകൊണ്ടു നിറഞ്ഞ, നല്ല സാക്ഷ്യമുള്ള അപ്പോസ്തോലിക കാലത്തെ 'പുന്നൂസിനെ' ആക്രമിച്ചു നിഗ്രഹിച്ചവർ, പശ്ചാത്തപിച്ചു ആ ശക്തമായ മദ്ധ്യസ്ഥയിൽ അഭയപ്പെട്ടതു അദ്ദേഹം മരണം വരിച്ചതിനുശേഷമാണ്. അദ്ദേഹത്തെ ശരിക്കെറിഞ്ഞവർ സഭയുടെ പ്രഗല്ഭരായ ശില്പികളാകാൻ കാരണം ആ രക്തസാക്ഷിയുടെ ചുടുനിണമായിരുന്നുവല്ലോ. പക്ഷെ, പാടെ ഭിന്നമായിരുന്നു ഈ പരിശുദ്ധപിതാവിൻെറ അനുഭവം. അച്ചടിച്ച അക്ഷരങ്ങളും ഉച്ചരിച്ച അപശബ്ദങ്ങളും വാക്കുകളുടെ ശരങ്ങളാക്കി തിരുമേനിയുടെ നേരെ പായിച്ചവരും പായിപ്പിച്ചവരും അദ്ദേഹത്തിൻെറ ദേഹവിയോഗത്തിനു മുമ്പു തന്നെ ആ വെട്ടത്തിൻെറ മുമ്പിൽ വെട്ടപ്പെട്ട് വ്രണിതഹൃദയരായി മാപ്പപേക്ഷിച്ചു. അപഹസിച്ചവരുടെ അധരങ്ങളിൽ നിന്നു അനുഗ്രഹിക്കണമെന്നുള്ള നിലവിളി ഉയർന്നു. കലിപൂണ്ട് അദ്ദേഹത്തിനു നേരെ കരങ്ങളുയർത്തിയവർ ആ കാല്പാദങ്ങളിൽ വീണു കരങ്ങൾ മുത്തി അനുഗ്രഹീതരാകുവാൻ പരിശ്രമിച്ചു.

ഗീവറുഗീസ് എന്നായിരുന്നല്ലോ അദ്ദേഹത്തിൻെറ മാമോദീസാനാമം. ക്രൈസ്തസഭാ ചരിത്രത്തിലെ ഏറ്റം പ്രശസ്തനും പ്രഗല്ഭനുമായ ഗീവറുഗീസ് സഹദായും പേരെടുത്ത പോരാളിയായിരുന്നു.

പ. മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യസഭയ്ക്കും സഭാമക്കൾക്കും പ. ബസ്സേലിയോസ് ഗീവറുഗീസ്, സഹദായാണ്. പ. ഗീവറുഗീസ് സഹദായുടെ ശക്തിയും സാക്ഷ്യവും സ്വായത്തമാക്കിയ ഈ ആധുനിക ഗീവറുഗീസ് സഹദായുടെ മുമ്പിൽ ഭീഷണികളും ഏഷണികളും വില പോയില്ല. തീ പാറുന്ന ആ ദിവ്യതേജസ്സിൻെറ തിരുമുമ്പിൽ നിന്നു പ്രതിലോമശക്തികളും പ്രതികാരശീലരും പടിയിറങ്ങി. നന്മയുടെ നട്ടായവും നൽവരങ്ങളുടെ നിലവറയുമായിരുന്ന തിരുമേനി പരാജയങ്ങളുടെ പാതിരാവുകളിൽ പതറുകയൊ പരിക്ഷീണതനാകുകയൊ ചെയ്തില്ല. ഒപ്പം വിജയാരവങ്ങൾ അദ്ദേഹത്തെ ഉന്മത്തനാക്കിയുമില്ല. മൂന്നു ദിനം കബറടക്കി കല്ലും മുദ്രയും വച്ചു ഭദ്രമാക്കിയാലും സത്യം ജയിക്കുമെന്നുള്ള സനാതന സത്യം അദ്ദേഹം വിശ്വസിച്ചു. സഭാംഗങ്ങളെ വിശ്വസിപ്പിച്ചു. പത്തരമാറ്റിനെക്കാൾ പൊരുളു നിറഞ്ഞ ആ വിശ്വാസം പരാജയങ്ങളിൽ ആകുലരായ അജഗണങ്ങളുടെ പ്രതീക്ഷകളെ തൊട്ടുണർത്തുകയും തിമിർത്തു വളർത്തുകയും ചെയ്തു. മലങ്കര സഭയുടെ സ്വാതന്ത്ര്യത്തിനുമേൽ ആഘാതമേൽപ്പിക്കുവാൻ ആഗ്രഹിച്ചവരെയും സഭയോടു പോരിനു ഒരുങ്ങി ഇറങ്ങിയവരെയും അവതാരതുല്യമായ ആദ്ധ്യാത്മിക തേജസ്സോടെ പ. ഗീവറുഗീസ് സഹദായേപ്പോലെ പൊതിരെ പോരാടി അദ്ദേഹം പരാജയപ്പെടുത്തി. സഭാ സ്വാതന്ത്ര്യദ്ധ്വംസകരിൽ ആ സാന്നിദ്ധ്യം കാട്ടു തീ കോരിയിട്ടെങ്കിൽ അത്ഭുതപ്പെടാനില്ല. പക്ഷെ, സഭാ സ്വാതന്ത്ര്യമോഹികൾക്കു കുളിരുനിറഞ്ഞ രാവിൽ ചൂടു പകരുന്ന കനലിൻെറ സമാനമായിരുന്നു ആ ദിവ്യ സാന്നിദ്ധ്യം. കരുത്താർന്ന അദ്ദേഹത്തിൻെറ മദ്ധ്യസ്ഥ പ്രാർത്ഥനയിലൂടെ അലറുന്ന പിശാചുക്കൾ അകന്നുമാറി. അദ്ദേഹത്തിൻെറ കല്പനകൾ അജഗണങ്ങൾക്കു കർണ്ണപീയൂഷമായിരുന്നുവെങ്കിൽ എതിരാളികൾക്കു അവ 'കാന്താരി' ആയി മാറി. തിരുമേനിയുടെ വാക്കുകൾ സഭാ മിത്രങ്ങൾക്കു തേൻമൊഴിയായിരുന്നുവെങ്കിൽ സഭാ ശത്രുക്കൾക്കു അവ നോവു പെരുക്കുന്ന ശരങ്ങളുടെ ശൂലങ്ങളുമായി പരിണമിച്ചു.

മഹാപുരോഹിതനായപ്പോൾ ലഭിച്ചതു ഗ്രിഗോറിയോസ് എന്ന നാമമാണ്. മാമോദീസാപ്പേരായ ഗീവറുഗീസ് അന്നുമുതൽ കൂടെക്കൂടി. അങ്ങനെ പുന്നൂസ് റമ്പാൻ ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലിത്തായായി. സ്വന്തം ഗുരുശ്രേഷ്ഠനായിരുന്ന പരിശുദ്ധ പരുമല തിരുമേനിയുടെ പേരും ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് എന്നായിരുന്നുവല്ലോ. ഗുരുവിൻെറ ശീലവും ശൈലിയും ശിഷ്യൻെറ സമ്പത്തും സ്വഭാവവുമായി പണ്ടേ പരിണമിച്ചിരുന്നു. മഹാപുരോഹിതനായിരുന്നപ്പോൾ പദവിയിൽ മാത്രമല്ല പേരിലും പൊരുളിലും ശിഷ്യൻ ഗുരുവിനു ഒപ്പവും ഒരുമയുമായി.

ഉണർവ്വുള്ളവൻ എന്നർത്ഥമുള്ള ഗ്രിഗോറിയോസ് എന്ന അഭിധാനം നൂറുശതമാനം ഉചിതമായിരുന്നു ആ പുണ്യപുരുഷന്. ചുറ്റുപാടുമുള്ള മണ്ണും മനുഷ്യരും കണ്ണുംപൂട്ടി സുഖനിദ്രയിലാണ്ടു കഴിഞ്ഞപ്പോൾ ഈ ഉണർവ്വുള്ളവൻ ഉറക്കമില്ലാത്ത ഉണർവ്വുള്ളവൻെറ തിരുമുമ്പിൽ ഉണർന്നിരുന്നു. ഉള്ളും ഉയിരുമുരുകി പ്രാർത്ഥിച്ചു. അന്യൂനവും അനുസ്യൂതവുമായ ആ അപേക്ഷകൾ സഭയ്ക്കും സമൂഹത്തിനും ഇരുളിൽ നിന്നു വെളിച്ചത്തിലേക്കും അസത്യത്തിൽ നിന്നു സത്യത്തിലേക്കും അജ്ഞതയിൽ നിന്നും അറിവിലേക്കുമുള്ള വഴിത്താര തെളിച്ചു. മെത്രാപ്പോലീത്താ എന്ന നിലയിൽ കൊല്ലം, നിരണം, തുമ്പമൺ എന്നീ ഇടവകകളാണ് അദ്ദേഹത്തിൻെറ ശുശ്രൂഷയുടെ പരിധിയിൽപ്പെട്ടതും പരിലാളനമേറ്റതും.

'ഉണർവ്വുള്ള' മെത്രാപ്പോലീത്തായുടെ ഉയർച്ചയ്ക്കു അതിരു കുറിയ്ക്കാനാവുമോ? പൗരസ്ത്യസഭയുടെ പരമാദ്ധ്യക്ഷപദവിയിലേക്കു ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ പടികയറി. അപ്പോൾ സ്വന്തമായതു 'ബസ്സേലിയോസ് എന്ന നാമവും. രാജകീയമെന്നാണല്ലോ ആ പേരിൻെറ സാരവും സത്തും. പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായെ ദർശിക്കുവാനും ശ്രവിക്കുവാനും അവസരം ലഭിച്ചവർ ആ രൂപവും ഭാവവും ഒരു നിമിഷം അനുസ്മരിക്കുക. രാജയോഗത്തിൻെറ പ്രഭാവവും പ്രകാശവുമായിരുന്നില്ലേ ആ വപുസിലും വചസിലും മനസ്സിലും അലതല്ലിയൊഴുകിയിരുന്നത്. സ്വർഗ്ഗീയ ഗാംഭീര്യമായിരുന്നില്ലേ ആ വദനത്തിനു ദീപ്തി പരത്തി വട്ടമിട്ടു നിന്നിരുന്നത്. തിരുമേനിയുടെ ആരാധനാശുശ്രൂഷകൾക്കു അനുപമമായ ആദ്ധ്യാത്മിക അഴകായിരുന്നുവെന്നുള്ളതു അവയുടെ സൗന്ദര്യവും ശ്രേഷ്ഠതയും ആസ്വദിച്ചവർ സാക്ഷിക്കുന്നു.

സഭയിലെ മേലദ്ധ്യക്ഷപദവിയും സഭയുടെ പരമാദ്ധ്യക്ഷപദവിയും എത്രമാത്രം പകിട്ടോടും പവിത്രതയോടുമാണ് അദ്ദേഹം പരിരക്ഷിച്ചത്. അംശവടിയും അംശവസ്ത്രങ്ങളും അധികാരസീമകളും പേരിനുമുമ്പും പിമ്പുമുള്ള പൂജകപദങ്ങളും നല്കുന്ന പതിവുള്ള സ്ഥാനവലിപ്പമൊ പൊങ്ങച്ചഭാവമോയല്ല മറിച്ചു അവർണ്ണനീയമായ ആദ്ധ്യാത്മിക തേജസ്സിൻെറ നല്ല ഇടയശ്രേഷ്ഠ നൽവരങ്ങളുടെ, നിറപറയായ വിശ്വാസത്തിൻെറയും വിശുദ്ധിയുടെയും പൊലിമയും പ്രൗഢിയുമായിരുന്നു അത്. പ്രാർത്ഥനയും വ്രതനിഷ്ഠകളും നിറഞ്ഞ ജീവിതത്തിൽ സ്വർഗ്ഗശോഭയായിരുക്കുമല്ലൊ പ്രസരിക്കുന്നത്. തിരുമേനിയുടെ വാക്കിലും വദനത്തിലും, നില്പിലും നടപ്പിലും നീക്കത്തിലും, ഉടുപ്പിലും എടുപ്പിലും, ആകാരത്തിലും

വരദാനങ്ങളിലും പകൽപോലെ അതു വ്യക്തമാക്കിയിരുന്നു.

അറിവിന്റെ നിറവുകളും സത്യവിശ്വാസത്തിന്റെ സംരക്ഷകരും സന്ദേശകരുമായ കപ്പദോക്യൻ പിതൃത്രയങ്ങളുടെ പേരുകളാണല്ലോ ബസേലിയോസ് ഗ്രിഗോറിയോസ് എന്നിവ. ഈ ഇരുനാമങ്ങളും ലഭിച്ച സഭാപിതാവാണ് കല്ലാശ്ശേരി ബാവാ. ആ പേരുകൾക്കു ഒരുപോലെ അദ്ദേഹം അർഹനുമായിരുന്നു. പരന്ന വായനയിലൂടെയും വേദവിജ്ഞാനമുൾക്കൊണ്ടവർ ആ വേദ 'ബോധവൃക്ഷ' ചുവട്ടിൽ അണയുമ്പോൾ അറിവിൽ ശിശുക്കളായി പരിണമിക്കും. സത്യവിശ്വാസത്തിന്റെയും ആരാധനാഷ്ഠാങ്ങളുടെയും ആദ്യാക്ഷരങ്ങളും അന്ത്യാക്ഷരങ്ങളും ഉൾക്കൊള്ളാനുള്ള അത്തിവൃക്ഷത്തണലായി ആ സമാഗമം സഹായിക്കും. വിശ്വാസവിജ്ഞാനകോശങ്ങളിൽ ലഭിക്കുന്ന വിജ്ഞാനമായിരുന്നില്ല ആ സാത്വികനിൽ നിന്നു ലഭിച്ചിരുന്നതെന്നും അനുഭവങ്ങൾ സാക്ഷിക്കുന്നു.

മലങ്കരസഭയുടെ ഈ നൂറ്റാണ്ടിലെ അത്ഭുതാപൂർവ്വമായ വളർച്ചയ്ക്കും നവോത്ഥാനത്തിനും വിത്തു വിതച്ചതു പ. ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ നേതൃത്വകാലഘട്ടത്തിലാണ്. ശക്തവും ശ്രേഷ്ഠവുമായ ഒരു ശൈലിയ്ക്കു ശിലപാകുന്നതിനു അദ്ദേഹത്തിനു സാധിച്ചു. സമൃദ്ധമായ നേതൃത്വത്തിന്റെ അലയടികൾ സഭയുടെ ആദ്ധ്യാത്മിക വളർച്ചയിലും ആഗോളവീക്ഷണത്തിലും അടിച്ചുയർന്നു. സഭയുടെ കെട്ടുംമട്ടും മാറി. വേരുകളും ശാഖകളും പടർന്നു. സഭാസ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും തളിരിട്ടു വളർന്നു പന്തലിക്കുകയും ചെയ്തു.

---

*3-ാം പേജിൽ നിന്ന്*

ഉണ്ടാകുന്ന ശാരീരികാസ്വാസ്ഥ്യങ്ങൾ പ്രതീക്ഷിച്ചതും സ്വാഭാവികമായതും ആണെന്ന് അംഗീകരിച്ചുകൊണ്ട്, നിസംഗതയുടെ ഒരു ജീവിതശൈലി കണ്ടെത്തുവാൻ ഇടയാകട്ടെ.

സഭാന്തരീക്ഷത്തിൽ, വയോധികരുടെ കർമ്മശേഷിയെ മുതലെടുക്കുവാൻ പ്രസ്ഥാനങ്ങളും പ്രവർത്തനമേഖലകളും ഉണ്ടാവേണ്ടിയിരിക്കുന്നു. ചുരുക്കം ചില പള്ളികളിൽ മാത്രമേ വയോജനപ്രസ്ഥാനങ്ങൾ ഉള്ളൂ. ആദ്ധ്യാത്മിക പ്രസ്ഥാനങ്ങൾക്കും, ഇടവകയുടെ സാമൂഹ്യസേവന-ബോധനപരിപാടികൾക്കും വയോജനങ്ങളെക്കൊണ്ട് നേതൃത്വം കൊടുക്കുവാൻ കഴിയും. ഓരോ ഇടവകയിലും പ്രവർത്തിക്കാവുന്ന മദ്യവിരുദ്ധസമിതികളിലും മറ്റും മാതൃകായോഗ്യരായ വയോജനങ്ങൾ ഉണ്ടായിരിക്കണം. വയോജനങ്ങളുടെ ഒരു കൂട്ടായ്മ ഓരോ ഇടവകയിലും ഉണ്ടാകുന്നത് മറ്റ് ആദ്ധ്യാത്മിക പ്രസ്ഥാനങ്ങൾക്ക് കൈത്താങ്ങലായിട്ടായിരിക്കണം. ഭദ്രാസനതലത്തിലും, സഭയ്ക്ക് മുഴുവനായും നേതൃത്വവും മാർഗ്ഗദർശനവും നൽകുവാൻ ഈ കൂട്ടായ്മകളുടെ സംഘടിതശക്തിക്കു കഴിയും. ഈ സാധ്യതകളെക്കുറിച്ചു ചിന്തിക്കുവാൻ ഈ ക്രിസ്തുമസ് ഉതകട്ടെ.

*ഫാ. ഡോ. ജേക്കബ് കുര്യൻ.*

---

## 40-ാം ചരമദിനം

**7-12-1998**



Easo Andrews [Kunjumon]

Surat

---

## *Matrimonial*

അമേരിക്കയിൽ ഹാർവാർഡ് യൂണിവേഴ്സിറ്റിയിൽ Ph. D. (ഫാർമാക്കോളജി) പൂർത്തിയാക്കുന്ന നിരണം സ്വദേശിയായ സുമുഖനായ ഓർത്തഡോക്സ് യുവാവിന് (25, 5'11", വെളുത്തനിറം, ഏകമകൻ) സുന്ദരിയും ദൈവഭക്തയും (വിദ്യാഭ്യാസം: മെഡിസിൻ/ ബന്ധപ്പെട്ട വിഷയം ഡിഗ്രി/ കമ്പ്യൂട്ടർ/ പി.ജി. തുടങ്ങിയവ) 24 വയസിൽ താഴെയുള്ളതുമായ ഓർത്തഡോക്സ് യാക്കോബായ യുവതികളുടെ രക്ഷിതാക്കളിൽ നിന്നും വിവാഹാലോചനകൾ ക്ഷണിക്കുന്നു.

Ph.: 0481-572257 or ബോക്സ് നമ്പർ-227
മലങ്കര സഭ, ദേവലോകം, കോട്ടയം-38.

ഓർത്തഡോക്സ് യുവാവ് 27, 175 cm, M.Sc., B.Ed., VHSS Lecturer in Chemistry ഇതേ സഭയിൽപെട്ട M.Sc. B.Ed. 24 വയസ്സിന് താഴെ പ്രായം ഉള്ള പെൺകുട്ടികളുടെ മാതാപിതാക്കളിൽ നിന്നും ആലോചനകൾ ക്ഷണിക്കുന്നു

Box 228, Malankarasabha, Kottayam-38

Parents of ancient orthodox family, average fianance seeks suitable proposals for their tall son (deacon) aided junior lecturer with other qualifications from parents of similar girls around twenty six years.

Box No.229, Malankara Sabha, Kottayam-38



കവിത

ബാല സഭ



# വിത്തിൻെറ കഥ

- വറുഗീസ് കിഴക്കേമുറി

കഥകൾ കഥകൾ പറഞ്ഞു യേശു
കഥയിൽ കൂടി ഒഴുകി സത്യം.
ഓടിക്കൂടി കഥകൾ കേൾക്കാൻ
ഓരോ വഴിയായ് തീരത്തിൽ
തോണിയിലേറി മാറിയിരുന്നു
നാഥൻ വീണമീട്ടുന്നു
വചനമാകും വിത്തുകൾ വിതച്ചു
മനസ്സാം വയലിൽ കർഷകനും
വിത്തുകൾ ചിലതു മുള്ളിന്നിടയിൽ;
പാറസ്ഥലത്തും വീണുവിത്ത്
പാകമായ മണ്ണിലുംവീണു.
നല്ലനിലത്തിൽ വീണ വിത്തുകൾ
നന്നായ് വളർന്നുവിളഞ്ഞ മേനികൾ!
നാല്പതുമറുപതും നൂറുംമേനികൾ
നല്ല നിലത്തിൻ ഫലമായ് വിളഞ്ഞു!
വരമ്പിൻവീണതു പക്ഷികൾ കൊത്തി
വഴിയെ വന്നവർ ചവിട്ടിമെതിച്ചു.
മുള്ളിൻ വീണതു ഞെങ്ങിഞെരുങ്ങി
മുള്ളുകളാകും തിന്മയിൽ മുങ്ങി
പാറസ്ഥലത്തു മണ്ണില്ലല്ലോ
വേരുകളോടാ നാഴത്തിലായ്,
വേഗംമുളച്ചു വളരാൻ വെമ്പി
വെയിലിൽ ചൂടാൻ വാടിപ്പോയി.
നല്ല മനസ്സിൽ വചനം വളരും
നല്ല ഫലവും വിളയും വേഗം.
നല്ല മനസ്സായേശുവിനിഷ്ടം
നന്മകൾവളരും മനസ്സിൽ വസിക്കും!
നന്മ വളർത്തുക നാഥന്നായി
തിന്മകൾ നീക്കുക നമ്മിൽ നിന്നും.

*കൊച്ചുകൂട്ടുകാർക്കായി മലങ്കരസഭ 'ബാലസഭ' എന്ന പേരിൽ ഒരു പംക്തി തുടങ്ങുന്നു. കൊച്ചുകൂട്ടുകാരുടെ കഥയും കവിതയും ഈ പംക്തിയിലേക്ക് അയച്ചു തരിക.*



# പിറവി



ഇ.വൈ. കോശി, വെൺമണി.

അഴലിലാശ്വാസമായ്
അവശർക്കാലംബമായ്
ജഗത്തിന്നധിപതി
ജാതനായ് കാലിക്കൂട്ടിൽ
വാനിലായ് വിരിഞ്ഞൊരു
താരകം കണ്ടിട്ടെത്തി-
അജപാലകന്മാരും
മൂവരാം ശാസ്ത്രികളും.
സത്വാർത്ത ശ്രവിച്ചൊരു-
ദുഷ്ടനാം ഹേറോദോസിൻ
അക്ഷിയിലന്ധകാരം
കരിപോൽ പടരുന്നു.
ക്രുദ്ധനാം രാജാവുടൻ
സേനയോടാജ്ഞാപിച്ചു,
കൊല്ലുവിൻ ശിശുക്കളെ
ശേഷിയ്ക്കാതുടൻ തന്നെ.
മന്നിലെ മണിസൗധം
പൂമെത്ത പുല്ലാങ്കുഴൽ
പൂത്തിരിയൊന്നുമെന്തേ
ഉണ്ണിയ്ക്കായ്ക്കരുതാഞ്ഞൂ?
അർഭകൻ വളർന്നപോൽ
വളർന്നു ദിവ്യസ്നേഹം
വറ്റാത്തൊരുറവയായ്
വാഴ്‌വിൻെറ വരമായ്.



ആത്മീയ പീയൂഷമാം
സ്നേഹവും സമത്വവും
ചിന്മയസ്വരൂപൻെറ
ചേതസ്സിൽ തുളുമ്പുന്നു.
പാപിയാം മനുഷ്യൻെറ
പാപങ്ങൾ കഴുകാനായ്,
നീട്ടിയ കരങ്ങളിൽ
ഏകീയതോ മരക്കുരിശ്.
മുടിയിൽ മുൾക്കിരീടം
പാണിയിലിരുമ്പാണി,
വക്ഷസ്സിൽ കുന്തം കുത്തി-
ത്തറച്ചു കുരിശ്ശതിൽ
കുരിശ്ശിൽ പിടഞ്ഞുകൊ-
ണ്ടലിവാൽ, അരുൾചെയ്തു-
"സ്നേഹിക്കൂ, പരസ്പരം
ഊഴിയെ നാകമാക്കാൻ."
മന്നിലെ മാലോകർതൻ
മാലിന്യമകറ്റാനായ്
ശ്രേഷ്ഠമാം സ്വജീവിതം
വെടിഞ്ഞു കാൽവരിയിൽ



# 52 പ്രതിവാരപ്രഭാഷണങ്ങൾ

പുസ്തകാഭിപ്രായം

*(ഗ്രന്ഥകർത്താവ്: ഫാ. ജോണി ജോർജ്ജ്, ആലുവാ ഫെലോഷിപ്പ് ഹൗസ്, ആലുവ - 2 വില 40 രൂപ)*

(ഫാ. ഡോ. കെ.എം. ജോർജ്)

ഒരു കാലത്ത് മലയാള ഭാഷയിൽ ബൈബിൾ സംബന്ധമായ പഠനങ്ങളും ധ്യാനങ്ങളും തീർത്തും പരിമിതമായിരുന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസം ലഭിച്ചവർക്ക് വായിക്കാൻ കുറയൊക്കെ പഠനങ്ങൾ ഇവിടെ ലഭ്യമായിരുന്നെങ്കിലും സാധാരണക്കാരായ ക്രിസ്ത്യാനികൾ ഞായാറാഴ്ച പള്ളികളിലും ആണ്ടിലൊരിയ്ക്കൽ കൺവെൻഷൻ പന്തലുകളിലും ലഭിക്കുന്ന (ലഭിക്കാതിരുന്ന?) വേദസന്ദേശംകൊണ്ട് തൃപ്തിപ്പെടേണ്ടിയിരുന്നു.

ഇപ്പോഴത്തെ സ്ഥിതി അതല്ല. മലയാളത്തിൽ നിരവധി വാരികകളും മാസികകളും പരമ്പരയായി ബൈബിൾ വ്യാഖ്യാനങ്ങളും ധ്യാനചിന്തകളും പ്രസിദ്ധീകരിക്കുന്നു.

"ചർച്ച് വീക്കിലി" ഇക്കാര്യത്തിൽ എന്തുകൊണ്ടും മുൻ പന്തിയിലായിരുന്നു. ദൈനംദിനമുള്ള വായനയ്ക്കും ഞായറാഴ്ചകളിലെ സുവിശേഷവായനയ്ക്കും വെളിച്ചം പകരുന്ന ധ്യാനചിന്തകൾ നൽകിക്കൊണ്ടിരുന്ന ശ്രീ. എം. തൊമ്മന്റെ പിൻഗാമിയായി ഫാ. ജോണി ജോർജ് ആ ശ്രേഷ്ഠദൗത്യം തുടരുന്നു. വാരികയായിരുന്ന ചർച്ച് വീക്കിലി മാസികയായ മുറയ്ക്ക് പ്രതിവാര പ്രഭാഷണങ്ങൾ പ്രതിമാസ ധ്യാനങ്ങളായി മാറി.

വായനക്കാരോട് നേരിട്ട് സംസാരിക്കുന്ന രീതിയിലാണ് ഈ ധ്യാനങ്ങൾ രചിച്ചിരിക്കുന്നത്. "പ്രഭാഷണങ്ങൾ" എന്നു തന്നെയാണല്ലോ പേരും കൊടുത്തിരിക്കുന്നത്. അതുകൊണ്ട് ലാളിത്യവും വ്യക്തിപരമായ അനുഭവനിഷ്ഠതയും അവയുടെ മുഖമുദ്രകളാണ്. അവതാരികയിൽ ബ. റ്റി. ജെ. ജോഷ്വാ അച്ചൻ മൂന്നു കാര്യങ്ങളാണ് തിരുവചനപ്രഘോഷകന് ആവശ്യമായി പറയുന്നത്: ഒന്ന്, ദൈവത്തെ വ്യക്തിപരമായി അറിയണം. രണ്ട്, തിരുവചനം നന്നായി അറിയണം. മൂന്ന്, സമകാലീന സമൂഹത്തേയും അതിന്റെ പ്രശ്നങ്ങളേയും അടുത്തറിയണം.

ഈ മൂന്ന് മാനദണ്ഡങ്ങൾ വച്ചു നോക്കിയാൽ ഫാ. ജോണി ജോർജിന്റെ പുസ്തകം അവ മൂന്നിനേയും നന്നായി പ്രതിഫലിപ്പിക്കുവെന്ന് നിസ്സംശയം പറയാം.

വളരെ അനുഭവസമ്പത്തുള്ള വ്യക്തിയാണ് ഗ്രന്ഥകർത്താവ്. പഠിക്കുന്ന കാലത്തു തന്നെ ഫാ. ജോണി ജോർജ്ജ് ഉന്നതമായ ആദർശങ്ങളും കുലീനചിന്തകളും വച്ചു പുലർത്തിയിരുന്നു. ഫീലിപ്പോസ് മാർ തെയോഫിലോസ്, പൗലോസ് മാർ ഗ്രിഗോറിയോസ് എന്നീ അപൂർവ്വ വ്യക്തിത്വങ്ങളുമായുള്ള വ്യക്തിപരമായ അടുപ്പം അദ്ദേഹത്തിന്റെ ചിന്തകളെ ജ്വലിപ്പിച്ചു. അവർക്ക് രണ്ടുപേർക്കും പ്രിയങ്കരനായ ശിഷ്യനായിരുന്നു അദ്ദേഹം.

ദേശീയവും അന്തർദേശീയവുമായ മേഖലകളിൽ വ്യാപരിക്കാൻ കഴിഞ്ഞ ഫാ. ജോണി ജോർജിന് വ്യക്തികളുടെ ഭൗതികവും ആത്മികവും മനശ്ശാസ്ത്രപരവുമായ പ്രശ്നങ്ങളെക്കുറിച്ച് ആഴമായ അവബോധമുണ്ട്. പക്ഷെ, പാണ്ഡിത്യത്തിന്റെ പടഹധ്വനികളില്ലാതെ അതിലളിതമായിട്ടാണ് ഈ പ്രഭാഷണങ്ങൾ രചിച്ചിരിക്കുന്നത്.

പുതിയ സംസ്കാരത്തിന്റെ ഫലമായി ഛിന്നഭിന്നമാകുന്ന കുടുംബ സാമൂഹിക ബന്ധങ്ങളും തൽഫലമായി വേദനിക്കുന്ന മനുഷ്യവ്യക്തികളും ഏതൊരു നല്ല ഇടയന്റേയും സവിശേഷശ്രദ്ധയ്ക്ക് പാത്രീഭവിക്കേണ്ടതാണ്. ഈ പ്രഭാഷണങ്ങളിൽ ഉടനീളം ഇടയന്റെ ശബ്ദമാണ് നാം കേൾക്കുന്നത്. ജനങ്ങളിൽ ഒരു നല്ല പങ്കും ആശബ്ദം തിരിച്ചറിയും.

ഓർത്തഡോക്സ് പാരമ്പര്യത്തിൽ മനുഷ്യർക്ക് ആഴമായ ആത്മീയ ഉൾക്കാഴ്ചകൾ നൽകുന്ന ധാരാളം ഗുരുക്കന്മാരും കൃതികളും ആദ്ധ്യാത്മിക സങ്കേതങ്ങളുമുണ്ട്. ഓർത്തഡോക്സ് പാരമ്പര്യത്തിന്റെ ആഴം അനുഭവവേദ്യമാകാൻ വളരെ ക്ഷമയും വേദപുസ്തക സത്യങ്ങളെക്കുറിച്ച് സഭയുടെ ആദ്ധ്യാത്മികപാരമ്പര്യം നൽകുന്ന ഉൾക്കാഴ്ചകളും കൂടിയേ തീരൂ. ഇത് വേണ്ടവിധം സാധാരണ ജനങ്ങളുടെ അടുത്ത് എത്തിക്കുന്നതിൽ പൊതുവെ ഓർത്തഡോക്സ് പാരമ്പര്യം വളരെ പിറകോട്ടാണെന്നും സമ്മതിക്കണം.

ഫാ. ജോണി ജോർജിന്റെ പ്രഭാഷണങ്ങൾ ഏതെങ്കിലും ഒരു സഭാവിഭാഗത്തിൽ പെട്ട ആളുകൾക്ക് വേണ്ടി എഴുതിയതല്ല. എല്ലാ ക്രിസ്ത്യാനികളുടെയും പൊതുസമ്പത്തായ ബൈബിളിന്റെ സന്ദേശം എല്ലാവർക്കും ലഭിക്കണം എന്ന ലക്ഷ്യത്തോടെയാണ് അവ രചിക്കപ്പെട്ടിരിക്കുന്നത്. ആ പ്രഭാഷണങ്ങളിൽ ഉടനീളമുള്ള ശാന്തതയും, ലാളിത്യവും, മാധുര്യവും പ്രഭാഷകന്റെ ആർജ്ജിത സംസ്കാരത്തിന്റെ പ്രതിഫലനമാണ്. ആരാധനയും മനനവും ക്ഷമാപൂർവ്വമായ അന്വേഷണവും മനുഷ്യസ്നേഹവും ആ സംസ്കാരത്തിന്റെ മുഖ്യഘടകങ്ങളാണ്.

❄

# വിശുദ്ധ ദൈവമാതാവിന്റെ പ്രത്യേക മദ്ധ്യസ്ഥതയ്ക്ക്



A.M., ORISSA

# തീജ്വാലയുടെ ശുശ്രൂഷ

വിനോദ് ജോർജ് ആറാട്ടുപുഴ

ഓർത്തഡോക്സ് ആരാധനയിൽ പെരുന്നാളുകളുടെ ആചരണത്തിൽ അതാതിന്റെ സ്വഭാവത്തിനും വിഷയത്തിനും യോജിച്ച തരത്തിലുള്ള പ്രത്യേകതകൾ ആചാരക്രമത്തിലും ശുശ്രൂഷകളിലും ഉണ്ട്. യേശുക്രിസ്തുവിന്റെ ജനനപ്പെരുന്നാളിൽ (യൽദോ-ഡിസം. 25) നടത്തുന്ന ഏറ്റവും ശ്രദ്ധേയമായ ശുശ്രൂഷയാണ് തീജ്വാലയുടെ ശുശ്രൂഷ.

പടിഞ്ഞാറു വാതിലിനു നേരെ മുറ്റത്തു കുരിശാകൃതിയിൽ മണ്ണിൽ കുഴി ഉണ്ടാക്കി നല്ല വിറക് ചെറുതായി കീറി ഉണക്കി കുഴിയിൽ അടുക്കുകയും ചെയ്യുന്നു. ഓശാനയുടെ കുരുത്തോല അധികം വന്നിട്ടുള്ളത് ഉണക്കി വിറകിനോട് ചേർത്തു വയ്ക്കുന്നു. ജനനപ്പെരുന്നാളിലെ രാത്രി നമസ്ക്കാരത്തിന്റെ അവസരത്തിൽ മാലാഖമാരുടെ സ്തുതിപ്പിനു മുമ്പായി ശുശ്രൂഷ നടത്തുന്നു. തീജ്വാലയ്ക്കുവേണ്ടിയുള്ള കുഴിയുടെ കിഴക്കു ഭാഗത്തു ചെന്ന് പടിഞ്ഞാറോട്ടു തിരിഞ്ഞ് നടത്തുന്ന ഏവൻഗേലിയോൻ വായനയ്ക്കു ഇടയ്ക്കു വച്ചു പട്ടക്കാരൻ തീ കൊളുത്തുന്നു. കത്തിജ്വലിച്ചുകൊണ്ടിരിക്കുന്ന തീജ്വാലയ്ക്കു മൂന്നു പ്രദക്ഷിണം വച്ചുകൊണ്ട് പട്ടക്കാരൻ കുന്തിരിക്കം ഇടുന്നു. ചില സ്ഥലത്ത് ജനങ്ങൾ കുന്തിരിക്കം ഇടുന്ന പതിവുണ്ട്. എന്നാൽ അതേ രീതിയിൽ ഇടുകയല്ല. അവയെല്ലാം ഒരുമിച്ചു ചേർത്ത് പട്ടക്കാരൻ വാഴ്ത്തിയിട്ട് ഓരോരുത്തർക്കുംകൊടുക്കുകയാണ് വേണ്ടത്.

കർത്താവിന്റെ ജനനസമയത്ത് ആട്ടിടയന്മാർ കണ്ടതായ ദിവ്യപ്രകാശത്തേയും പ്രതീകാത്മകമായി തീജ്വാല കാണിക്കുന്നു. കൂടാതെ ആട്ടിടയന്മാർ വന്ന്, തന്നെ വണങ്ങി കാഴ്ചകൾ സമർപ്പിക്കുകയും കിഴക്കുനിന്നുള്ള വിജ്ഞന്മാർ വന്ന് പൊന്നും മൂരും കുന്തിരക്കവും സമർപ്പിച്ചതുപോലെയും നാമും കത്തിജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നിയിൽ കുന്തിരിക്കം ഇട്ട് സുഗന്ധീകരിക്കുന്നു. അങ്ങനെ നാം നമ്മെത്തന്നെ കാഴ്ചകളായി സമർപ്പിക്കുകയും അവന്റെ രാജത്വത്തിന്റെയും ആചാര്യത്തിന്റെയും പ്രവാചകത്വത്തിന്റെയും (പൊന്നും മൂരും കുന്തിരക്കവും ഈ മൂന്നു കാര്യങ്ങളാണ് സൂചിപ്പിക്കുന്നത്.) മുമ്പിൽ വണങ്ങികൊണ്ട് അവനെ വന്ദിക്കുന്നു. മാലാഖമാരെപ്പോലെയും ആട്ടിടയന്മാരേപ്പോലെയും അവരോടൊത്തു ചേർന്നുകൊണ്ട് കാഴ്ചകളാലും സ്തുതിപ്പുകളാലും അവനെ ബഹുമാനിക്കുകയും ആദരിക്കുകയും വന്ദിക്കുകയും ചെയ്യുന്നു.

തീജ്വാലക്കുഴിയിലെ ഭസ്മം എടുത്ത് വിശ്വാസികൾ സൂക്ഷിക്കുകയും കൃഷിയിടങ്ങളിലെ കീടങ്ങളുടെ ഉപദ്രവങ്ങളിൽ നിന്നു കൃഷിയെ രക്ഷിക്കുവാൻ ഇത് ഉപയോഗിക്കുകയും ചെയ്യുന്ന പതിവ് മുൻകാലങ്ങളിൽ നടപ്പുണ്ടായിരുന്നു.

## 'അഗ്നി' ഓർത്തഡോക്സ് ആരാധനയിൽ

പ്രതീകങ്ങളുടെ ഉപയോഗം പൗരസ്ത്യ ആരാധനയുടെ പ്രത്യേകതയാണ്. പ്രതീകം ഒരു വസ്തുവോ, ഒരു കർമ്മമോ ആകാം. ദൈവസന്നധിയിലേക്ക് ദർശനം നൽകുന്ന വാതിലുകളാണ് പ്രതീകങ്ങൾ. അഗ്നി, വെള്ളം, കൃഷിഉൽപന്നങ്ങൾ, പൂവ്, സംഗീതം മുതലായ പ്രതീകങ്ങളോടെയാണ് ഓർത്തഡോക്സ് ആരാധന നടക്കുന്നത്. ഇവയിൽ അഗ്നി ഒരു പ്രധാന സ്ഥാനം അർഹിക്കുന്നു.

പഴയനിയമത്തിലും പുതിയനിയമത്തിലും അഗ്നി പല രൂപത്തിലും ഭാവത്തിലും പ്രത്യക്ഷപ്പെടുന്നുണ്ട്. ദൈവത്തിന്റെ പ്രതീകമാണ് അഗ്നി (യെഹ. 1:4,13 ദാനിയേൽ 7:9,10:6). ദൈവത്തിന്റെ സുരക്ഷാ വലയമാണ് അഗ്നി (2 രാജാ. 6:17, സഖറിയ 2:5). ദൈവത്തിന്റെ അതുല്യവിശുദ്ധിയാണ് അഗ്നി (ആവ. 4:24, എബ്രാ. 12:29). ദൈവം അഗ്നിയാൽ ആവൃതനായി മോശെക്കും യെശയ്യാവിനും യെഹെസ്ക്കേലിനും യോഹന്നാനും പ്രത്യക്ഷനായി (പുറ. 19:18, യെശയ്യാവ് 6:4, യെഹെ. 1:4, വെളി 1:14). ദൈവത്തിന്റെ കോപം അഗ്നി എന്നു പറയപ്പെടുന്നു. (യിരെ. 48:45, ആവ. 32:22, യെശ. 33:14). 'ഭൂമിയിൽ തീ ഇടുവാൻ ഞാൻ വന്നിരിക്കുന്നു' (വി. ലൂക്കോ. 12:49) എന്നത് ഉപദ്രവങ്ങളെയും ഭിന്നതകളെയും കുറിക്കുന്നു. സോദോം അഗ്നിയാൽ ദഹിപ്പിക്കപ്പെട്ടതുപോലെ (ഉല്പ. 19:24) ലോകവും അഗ്നിയാൽ ദഹിപ്പിക്കപ്പെടും (2 പത്രോ. 3:7,11).

പുതിയനിയമസഭയിൽ പരിശുദ്ധാത്മാവ് തീനാമ്പുകളുടെ രൂപത്തിലാണ് ആവസിച്ചത്. അഗ്നി പരിശുദ്ധാത്മാവിനെ പ്രതിനിധീകരിക്കുന്നു. ദൈവസാന്നിദ്ധ്യത്തിന്റെ പ്രതീകമായിരുന്നു തീ. മുൾമരമെരിയാതെരിതീ തൻ നടുവിൽ' യഹോവയെ ദർശിച്ച മോശയെയും ഇസ്രായേലിന് പുറപ്പാട് കാലത്ത് വഴികാട്ടിയ അഗ്നി സ്തൂപത്തെയും ഓർക്കുക. അഗ്നി ശുദ്ധീകരണം നടത്തുന്നു (യെശ. 6:6) വി. മദ്ബഹായെ തീയായി നമ്മുടെ പിതാക്കൻമാർ ചിത്രീകരിച്ചിട്ടുണ്ട്.

ആരാധനയിൽ ഉപയോഗിക്കുന്ന തീയല്ലോ ഈ മദ്ബഹ. എന്ന ഗീതം ഇതു വ്യക്തമാക്കുന്നു. തീജ്വാലയിൽ എരിയാതിരിക്കുവാൻ സൂക്ഷിക്കുവാനുള്ള നിർദ്ദേശമാണിത്. യേശു ക്രിസ്തു തന്റെ ശക്തിയുള്ള ദൂതന്മാരുമായി സ്വർഗ്ഗത്തിൽ നിന്ന് അഗ്നിജ്വാലയിൽ പ്രത്യക്ഷനാകും (2 തെസ്സ. 1:6).

## അഗ്നി ഭാരതീയ പശ്ചാത്തലത്തിൽ

ഭാരതീയർക്ക് അഗ്നിയെക്കുറിച്ചുള്ള സങ്കല്പം മൂർത്തവും ഉന്നതവുമാണ്. അഗ്നിയിൽ ഹിന്ദുമത വിശ്വാസ പ്രകാരം സർവ്വദേവതാ സാന്നിദ്ധ്യമുണ്ട്. അഗ്നിയാണ് ഹോതാവ്. എല്ലാം അഗ്നിയിലാണ് ഹോമിക്കുന്നത്. നീല ജ്വാലയില്ലാത്ത അഗ്നിയിൽ ദ്രവ്യം ഹോമിക്കുന്നത് നിഷ്ഫലമായി കരുതുന്നവരാണ് ഭാരതീയർ. അഗ്നി ഒരേ സമയം സൃഷ്ടിയും സംഹാരവുമാണെന്ന് ഋഗ്വേദത്തിൽ പറയുന്നു. വി. വേദപുസ്തകത്തിലും ഈ ആശയം സമ്മിശ്രമായി വെളിപ്പെടുന്നു.

അഗ്നി പത്നിയായ സ്വാഹയെ സ്തുതിച്ചുകൊണ്ടാണ് അഗ്നിപൂജ നടത്തുന്നത്. സ്ത്രീ പുരുഷ ബന്ധത്തിന്റെ ഈ വിശിഷ്ട സങ്കൽപ്പം പിൽക്കാലത്ത് നമ്മുടെ ജൈവ പ്രക്രിയയിൽ പോലും വ്യക്തമായ സ്വാധീനം നൽകിയിട്ടുണ്ട്. അഗ്നി അരണിയിൽ ഉറങ്ങുന്നു. അരണിക്കോലുകളുടെ സ്പർശഘർഷണത്തിൽ നിന്നാണ് അഗ്നിയുടെ പിറവി. മരക്കോലിൽ ഉറങ്ങുന്ന ഈ അഗ്നി എല്ലാ മനുഷ്യരിലും ഉറങ്ങുന്നു. ഭക്തിയുടെയും ജ്ഞാനത്തിന്റെയും കോപത്തിന്റെയും വൈരാഗ്യത്തിന്റെയും രതിയുടെയും രൂപത്തിൽ അത് ജ്വലിക്കുകയും ചെയ്യുന്നു. ഉപനിഷത് ദർശനപ്രകാരം പ്രപഞ്ചത്തിലെ എല്ലാ വസ്തുക്കളിലും അഗ്നി സാന്നിദ്ധ്യമുണ്ട്. 'തമസോമാ ജ്യോതിർഗമയ, മൃത്യുമാ അമൃതംഗമയ:' എന്ന പ്രാർത്ഥന ഇരുട്ടിൽ നിന്നും മരണത്തിൽ നിന്നും വെളിച്ചത്തിലേക്കും ചിരംജീവിതത്തിലേക്കുമുള്ള സഫലയത്നം കൂടിയാണ്.

അഗ്നിയെ ഉത്തേജിപ്പിക്കുമ്പോഴാണ് ദീപം തെളിയുന്നത്. എല്ലാ മംഗളകർമ്മങ്ങളും ആരംഭിക്കുന്നത് ദീപസാന്നിദ്ധ്യത്തിലാണ്. ദീപം ഭാരതീയർക്ക് പരബ്രഹ്മജ്യോതിസ്സാണ്. ഭാരതത്തിലെ ഒരു വലിയ ഉത്സവമാണ് ദീപാവലി. ദീപങ്ങളുടെ ഉത്സവമാണ്.

## ദീപം ക്രൈസ്തവ ആരാധനയിൽ

ആരാധനയിൽ ദീപങ്ങൾ ഉപയോഗിക്കുന്നത് മിക്ക മതങ്ങളിലുമുള്ള രീതിയാണ്. പഴയനിയമ കാലത്ത് ദേവാലയത്തിൽ വിളക്കുകൾ ഉപയോഗിച്ചതായി കാണാം. (പുറ. 40:4). ക്രിസ്തീയ ആരാധനയിൽ ആദ്യകാലത്ത് എണ്ണക്കൊണ്ടു കത്തിക്കുന്ന ദീപങ്ങളായിരുന്നു ഉപയോഗത്തിൽ ഇരുന്നത്. പിന്നീട് മെഴുകുതിരികൾ പ്രചാരത്തിൽ വന്നു. ക്രിസ്തീയ ആരാധനയിൽ ദീപം ഉപയോഗിക്കുമ്പോൾ രണ്ട് സത്യങ്ങൾ വെളിപ്പെടുത്തുന്നു. ഒന്ന്, യേശുക്രിസ്തു ലോകത്തിന്റെ വെളിച്ചമാകുന്നു. ആ പ്രകാശത്തിന്റെ സന്നിധിയിലേക്കാണ് നാം ആരാധിയ്ക്കുവാൻ വരുന്നത്. ത്രോണോസിൽ തിരി കത്തിക്കുമ്പോൾ ചൊല്ലുന്നഗീതം "വെളിവു നിറഞ്ഞോരീശോ നിൻ വെളിവാൽ കാണുന്നു....." ഈ ആശയം പ്രസ്പഷ്ടമാകുന്നു. രണ്ട്, ഓരോ വിശ്വാസിയും ലോകത്തിന്റെ വെളിച്ചമാണെന്നും (വി. മത്തായി 5:14) മെഴുകുതിരി പോലെ കത്തി എരിയുവാനുള്ളതാണെന്നും അനുസ്മരിക്കുന്നു.

മെഴുകുതിരികളും നിലവിളക്കുകളും ആരാധനയിൽ നാം ഉപയോഗിക്കുന്നു. ജീവന്റെ അടയാളമാണ് ദീപം. ജീവന്റെ വെളിച്ചത്തിന്റെ പ്രതീകമാണ് കത്തിച്ച മെഴുകുതിരികൾ. സ്വയപരിത്യാഗത്തിന്റെ പ്രതീകമാണ് തിരികൾ. പ്രകാശം ദൈവസാന്നിദ്ധ്യത്തിന്റെ പ്രതീകമാണ്. മെഴുകുതിരി കത്തുമ്പോൾ പ്രാകശം പരക്കുന്നു. അതുപോലെ പാപാന്ധകാരത്തിലും മരണനിഴലിലും കഴിയുന്നവർ ക്രിസ്തുവാകുന്ന പ്രകാശത്തിലേക്കു തിരിഞ്ഞ് പ്രകാശിക്കണമെന്ന് ഓർമ്മിപ്പിക്കുന്നു. ജീവിതത്തിന്റെ വെളിച്ചം കെടുമ്പോൾ മനുഷ്യൻ മരണത്തിന്റെ ഇരുട്ടിലേക്ക് കടക്കുന്നു. അതുകൊണ്ട് ഒരിക്കലും ദീപങ്ങൾ കെടാതിരിക്കട്ടെ!

## ധൂപാർപ്പണം ആരാധനയിൽ

അഗ്നിയുമായി ബന്ധപ്പെട്ട ഒരു പ്രതീകാത്മകർമ്മമാണല്ലോ ധൂപാർപ്പണം. സഭയുടെ ആരാധനാജീവിതത്തിൽ അവിഭാജ്യമായ ഒരു ഘടകമാണിത്. വി. കുർബ്ബാനയിലും കൂദാശകളിലും എല്ലാ ശുശ്രൂഷകളുടെ അനുഷ്ഠാനങ്ങളിലും ഓർത്തഡോക്സ് പാരമ്പര്യത്തിൽ ധൂപാർപ്പണത്തിനു വലിയ സ്ഥാനം ഉണ്ട്. ധൂപാർപ്പണം പഴയനിയമ ആരാധനയുടെ ഒരു അഭിവാജ്യഘടകമായിരുന്നു. ആ പാരമ്പര്യം പുതിയ നിയമ സഭയുടെ ആരാധനയിലേക്കും കടന്നു വരുകയുണ്ടായി (ലേവ്യ. 16:12-13, സംഖ്യ. 15:41-50, ലൂക്കോ. 1:9).

ധൂപാർപ്പണം നമ്മുടെ ആരാധനയെ സ്വർഗ്ഗത്തോടും കർത്തൃബലിയോടും നമ്മുടെ പ്രായോഗികജീവിതത്തോടും ബന്ധപ്പെടുത്തുന്നതിനാലാണ് നമ്മുടെ ആരാധനയിൽ സുപ്രധാനമായ സ്ഥാനം കൊടുത്തിരിക്കുന്നത്. ധൂപാർപ്പണത്തിൽക്കൂടി നമ്മുടെ ആരാധന സ്വർഗ്ഗത്തിലെ ആരാധനയുടെ ഒരു അനുകരണമായിത്തീരുന്നു (വെളി. 8:3,4). സ്വർഗ്ഗത്തിൽ നടക്കുന്ന ആരാധനയോട് നാമും യോജിച്ചു നിന്നുകൊണ്ട് സുഗന്ധധൂപം അർപ്പിക്കുന്നു.

അങ്ങനെ അഗ്നിയും തീയും ദീപവും പ്രകാശവും ധൂപവുമെല്ലാം ഓർത്തഡോക്സ് ആരാധനയുടെ അവിഭാജ്യഘടകങ്ങളായി നിലനിൽക്കുന്നു.

☆☆☆

# പുത്തൻകാവിൽ ഗീവറുഗീസ് മാർ പീലക്സീനോസ് ജീവിതവും സംഭാവനകളും

അഡ്വ: പി.സി. മാത്യു, പുലിക്കോട്ടിൽ, കുന്നംകുളം

(സഭാചരിത്രത്തിൽ ഒരു കൊള്ളിമീൻപോലെ ഉദിച്ചുയർന്ന ഭാഗ്യസ്മരണാർഹനായ പുത്തൻകാവിൽ തിരുമേനിയുടെ ജീവിതത്തിലെ ചില കാണാപ്പുറങ്ങളെ ഇവിടെ വിവരിക്കുകയാണ് ലേഖകൻ.)

നാല്പത്തേഴ് വർഷങ്ങൾക്കു മുൻപ് മരത്തംകോട് സെൻറ് ഗ്രീഗോറിയോസ് ദേവാലയത്തിൽ വച്ച് അകാലത്തിൽ പൊലിഞ്ഞുപോയ മലങ്കരയുടെ പ്രിയങ്കരനായ 'പുത്തൻകാവിൽ കൊച്ചുതിരുമേനി' എന്ന ഓമനപ്പേരിൽ വിഖ്യാതനായ തുമ്പമൺ ഇടവകയുടെ ഗീവർഗീസ് മാർ പീലക്സീനോസ് തിരുമേനിയുടെ ജീവിതസരണി സഭാമക്കൾക്ക് ആവേശവും, ആനന്ദവും നിർലോഭം പകർന്നുകൊടുക്കാൻ പര്യാപ്തമായ പ്രകാശധാരയാണ്. നൂറ്റാണ്ടുകൾ പിന്നിടുമ്പോൾ, അപൂർവ്വമായി മാത്രമെ സർവ്വവും തികഞ്ഞ പ്രതിഭാശാലികളെ ദൈവം ഈ മണ്ണിലേയ്ക്ക് അയയ്ക്കാറുള്ളു. ആ ഉൽകൃഷ്ടഗണത്തിൽപ്പെട്ട ഒരു മഹൽ വ്യക്തിയായിരുന്നു മാർ പീലക്സീനോസ് മെത്രാപ്പോലീത്താ. ഉയരങ്ങളിൽ നിന്ന് സ്വർഗ്ഗീയ താലന്തുകൾ ആ ശ്രേഷ്ഠമഹാപുരോഹിതന് ധാരാളം ലഭിച്ചിരുന്നുവെന്ന് തിരുമനസ്സ് പിന്നിട്ട വഴിത്താരകൾ സൂക്ഷ്മമായി പരിശോധിച്ചാൽ മനസ്സിലാകും. അസമാന്യ സിദ്ധികളുടെ ഉറവിടമായിരുന്നു തിരുമനസ്സുകൊണ്ട്. സാമാന്യക്കാർക്ക് അനുകരിക്കുവാനോ എത്തിപ്പിടിക്കുവാനോ കഴിയാത്ത മേധാശക്തി സർവ്വശക്തനായ ദൈവം തമ്പുരാൻ തിരുമേനിയ്ക്ക് കനിഞ്ഞ് നല്കിയിരുന്നു. മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ പ്രസംഗങ്ങൾ കേൾക്കാൻ ഇടവന്നിട്ടുള്ളവരുടെ ഹൃദയത്തിൽ ആ പൊന്നു തിരുമേനി എന്നെന്നും ജീവിക്കുന്നു. അവിടുന്ന് അർപ്പിച്ചിട്ടുള്ള വിശുദ്ധ കുർബ്ബാനയിൽ പങ്കെടുക്കുവാൻ ദൈവ കൃപ ലഭിച്ചവർ ഒരു ദിവ്യാനുഭൂതിയായി ആ പരിശുദ്ധ ബലിയെ തങ്ങളുടെ ഹൃദയത്തിൻെറ ഉള്ളറകളിൽ എന്നെന്നും കാത്തുസൂക്ഷിച്ചു വരുന്നു. തിരുമനസ്സിലെ ആരാധനാഗീതങ്ങളുടെ മധുരിമ നുകർന്നവർക്ക് അതൊരു തിരാലഹരി തന്നെയായിരുന്നു. ആ ഗാനഗന്ധർവ്വൻെറ ശബ്ദമാധുര്യം ഒരു മായാപ്രപഞ്ചം തന്നെ സൃഷ്ടിച്ചു. സന്ധ്യാ പ്രാർത്ഥനയ്ക്ക് "ഞങ്ങൾക്കുള്ള കർത്താവേ, ഞാനിഹനിദ്രയൊഴിഞ്ഞിട്ട്...." എന്നു തുടങ്ങുന്ന മാർ അപ്രേമിൻെറ ഹൃദയഹാരിയായ പ്രാർത്ഥനാഗീതം ആരും ചൊല്ലി കേൾക്കാത്ത ഒരു പ്രത്യേക രീതിയിൽ തിരുമനസ്സിലെ കണ്ഠനാളത്തിൽ നിന്നും ഉയരുമ്പോൾ സർവ്വചരാചരങ്ങളും അതുകേട്ട് കോരിത്തരിച്ചു നിന്നുപോകും. പരിപാവനമായ സായംസന്ധ്യകളിൽ തിരുമനസ്സുകൊണ്ട് എഴുന്നള്ളി സന്ധ്യാപ്രാർത്ഥന നടത്തുന്ന ദേവാലയത്തിൽ നിന്നും ഉയരുന്ന സ്തോത്രഗീതങ്ങൾ കേട്ട് റിശേൻ മാലാഖമാരും, സകല സ്വർഗ്ഗീയസേനകളും, നിശ്ചയമായും ആനന്ദനിർവൃതി പൂണ്ടിരിക്കാം. തിരുമനസ്സിനെ കണ്ടിട്ടില്ലാത്തവരോട് അമ്പത്തിനാലാം വയസ്സിൽ മൺമറഞ്ഞു പോയ ആ മഹാപുരോഹിതൻെറ മഹിമകൾ പറഞ്ഞു ഫലിപ്പിക്കുവാൻ ശ്രമിക്കുന്നത് പ്രയാസമാണ്.

1951 ഏപ്രിൽ17-ാം തീയതി ചൊവ്വാഴ്ച കാലത്ത് പത്തേകാൽ മണിക്ക് ആ വന്ദ്യപിതാവിൻെറ ആത്മാവ് തൻെറ സൃഷ്ടാവിൻെറ സന്നിധിയിലേക്ക് യാത്രയായി. മരത്തംകോട് പള്ളിയോട് അനുബന്ധിച്ചുള്ള കൊച്ചു കിടപ്പുമുറി തിരുമനസ്സിന് മരണശയ്യ ഒരുക്കി. തിരുമേനിയുടെ അന്ത്യശ്വാസം പാവനമായ ആ വിശുദ്ധദേവാലയത്തിലെ അന്തരീക്ഷത്തിൽ വിലയം പ്രാപിച്ചപ്പോൾ പ്രകൃതി പോലും നടുങ്ങി നിന്നു. "എപ്പോഴോ, എവിടെയോ, നിനക്കു തിരുമനസ്സാകുന്ന പ്രകാരം അടിയനെ നീ ചേർത്തു കൊള്ളണമെ." എന്നുള്ള പിതാക്കന്മാരുടെ പ്രാർത്ഥന അതേപടി പ്രാർത്ഥിക്കുകയും, ആഗ്രഹിക്കുകയും ചെയ്തു വന്നിരുന്ന കൊച്ചു തിരുമേനിയുടെ അന്ത്യസങ്കേതം, താൻ തന്നെ ശിലാസ്ഥാപനം നടത്തി, താൻ തന്നെ ആദ്യമായി വിശുദ്ധകുർബ്ബാനയർപ്പിച്ച മരത്തംകോട് പള്ളിയിലായി. അഹോ! സെൻറ് ഗ്രിഗോറിയോസ് ദേവാലയമെ! നീ എത്ര ഭാഗ്യമുള്ളത്! വിദൂരമായ തുമ്പമൺ ഭദ്രാസനത്തിൻെറ അരുമനാഥൻ അവസാന നിമിഷത്തിൽ നിന്നിൽ ശരണപ്പെട്ട് വന്നണഞ്ഞല്ലൊ!! ആ പരിശുദ്ധ പിതാവ് ഈ പള്ളിയിൽ വെച്ച് കാലം ചെയ്തതിനാൽ തിരുമനസ്സിലെ നാമത്തോടൊപ്പം ഈ ദേവാലയത്തിൻെറ നാമവും അനശ്വരമാകുവാൻ ഇടവന്നു. നാനാദിക്കുകളിൽ നിന്നുമുള്ള ഭക്തജനങ്ങൾക്ക് ഇവിടെ വന്ന് ആശ്വാസം കണ്ടെത്തുവാൻ സംഗതിയായല്ലൊ!

**ജീവിതത്തിലേക്ക് ഒരു എത്തിനോട്ടം**

1897ജൂൺ10-ാം തീയതി വ്യാഴാഴ്ച പുത്തൻകാവ് കിഴക്കെ തലക്കൽ കുടുംബത്തിൽ ദിവ്യശ്രീ തോമസ് കത്തനാരുടെ ദ്വിതീയപുത്രനായി ഭൂജാതനായി. ചെറുപ്പത്തിൽ കെ. റ്റി. വറുഗീസ് എന്നറിയപ്പെട്ടിരുന്ന ഇദ്ദേഹം പ്രാഥമിക വിദ്യാഭ്യാസം സ്വദേശമായ പുത്തൻകാവിൽ തന്നെ നടത്തി. ഹൈസ്കൂൾ വിദ്യാഭ്യാസം മാവേലിക്കര ഗവൺമെൻ്റ് ഹൈസ്കൂളിലും, ഇൻ്റർ മീഡിയറ്റ് പഠനം കോട്ടയം സി. എം. എസ്. കോളജിലും പൂർത്തിയാക്കി.

ഈ അവസരത്തിൽ മലങ്കര മെത്രാപ്പോലീത്തായായിരുന്ന വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദിവന്നാസിയോസ് തിരുമേനി അദ്ദേഹത്തിനെ കുണ്ടറ സെമിനാരിയിൽ വച്ച് ശെമ്മാശുപട്ടം നല്കി. വേദശാസ്ത്രപഠനത്തിന് കൽക്കട്ടയിലേക്ക് പോവുകയും സെറാംപൂർ തിയോളജിക്കൽ കോളജിൽ ചേർന്ന് പഠിച്ച് B.D. ബിരുദം നേടുകയും ചെയ്തു. 1921 മെയ് മാസം 16-ാം തീയതി കോട്ടയം എം.ഡി. സ്കൂളിൽ അദ്ധ്യാപകനായി പ്രവേശിച്ചു. 1925 വരെ എം.ഡി. യിൽ അദ്ധ്യാപകനായി തുടർന്നു. 1926ജൂൺ മാസം ഉപരിപഠനാർത്ഥം കൽക്കട്ടയിലേക്ക് പോയി. ഇംഗ്ലീഷ് സാഹിത്യത്തിൽ പ്രശസ്തമായ നിലയിൽ എം.എ. ബിരുദം നേടി. നാട്ടിൽ തിരിച്ചെത്തിയ ശേഷം പുത്തൻകാവ് ഇംഗ്ലീഷ് മിഡീയം സ്കൂളിൽ ഹെഡ്മാസ്റ്ററായി ജോലിയിൽ പ്രവേശിച്ചു.

### ഒരു രഹസ്യം

മലങ്കരയുടെ പ്രത്യാശയായിരുന്ന പ്രഗൽഭനായ ബഥനിയുടെ മാർ ഈവാനിയോസ് തിരുമേനി, തന്റെ സഹചാരിയായ തെയോഫിലോസ് മെത്രാച്ചനുമൊന്നിച്ച് റോമ്മാ സഭയിൽ ചേർന്നു. ഏതാനും ബഥനി സമൂഹാംഗങ്ങളും അവരുടെ പുറകെ റോമാ സഭയിലേക്ക് പോയി. മാർ ഈവാനിയോസിനെ സമുദായത്തിൽ നിന്നുംകഷ്ടപ്പെട്ട് പണം ചിലവാക്കി പഠിപ്പിച്ച് ആളാക്കിയപ്പോൾ അദ്ദേഹം വട്ടശ്ശേരിൽ തിരുമേനിയോടും മാതൃസഭയോടും നന്ദികേടു കാണിച്ചു. തന്റെ പ്രോത്സാഹനത്താലും, സഹായത്താലും ഉയർന്നു വന്ന മാർ ഈവാനിയോസിന്റെ സഭാ പരിത്യാഗം വട്ടശ്ശേരിൽ തിരുമേനിയെ കുറച്ചൊന്നുമല്ല ദുഃഖിതനാക്കിയത്. ചരിത്രത്തിൽ മൂന്നാം ക്ലാസ്സ് എം.എ. ക്കാരനായ മാർ ഇവാനിയോസിന്റെ നഷ്ടം നികത്തുവാൻ ഇംഗ്ലീഷ് സാഹിത്യത്തിൽ സെക്കണ്ട് ക്ലാസോടു കൂടി വിജയിച്ച മറ്റൊരു എം.എ. ക്കാരനെ വട്ടശ്ശേരിൽ തിരുമേനി കണ്ടു വെച്ചു.

അവിവാഹിതനായ പട്ടക്കാരനാകണമെന്നോ, മെത്രാപ്പോലീത്തായാകണമെന്നോ ഗീവറുഗീസ് ശെമ്മാശ്ശന് ആഗ്രഹമുണ്ടായിരുന്നില്ല. പിതാവ് മകനെ വിവാഹിതനായി കാണുവാൻ ആഗ്രഹിച്ചു. ആ കാലത്ത് ഒരു എം.എ. ക്കാരന് രണ്ടായിരം രൂപാ സ്ത്രീധനം കിട്ടും. അന്നത്തെ രണ്ടായിരം രൂപാ ഇന്നത്തെ എത്ര ലക്ഷത്തിന്റെ വിലയുള്ളതായിരിക്കുമെന്ന് ഊഹിക്കുകയാകും ഭേദം. മലബാറിൽ ഒരു സ്കൂൾ മാസ്റ്റർക്ക് മാസം അഞ്ചു രൂപായിരുന്നു ശമ്പളം എന്നു കൂടി ഓർക്കുന്നത് നന്ന്. സ്ത്രീധനം തരാൻ തയ്യാറായി വിവാഹാലോചനകളും വന്നിരുന്നു. ആറ് മക്കളായിരുന്നു തോമസ് കത്തനാർക്ക്. സാമ്പത്തിക സ്ഥിതി വലിയ മെച്ചമൊന്നും ആയിരുന്നില്ല. മകന്റെ വിവാഹാലോചനകളെപ്പറ്റി ചിന്തിച്ചുകൊണ്ടിരുന്ന അവസരത്തിൽ വട്ടശ്ശേരിൽ തിരുമേനി തോമസ് കത്തനാരെ കാണാൻ വീട്ടിൽ ചെന്നു. കുറച്ചുനേരത്തെ സൗഹൃദസംഭാഷണത്തിനുശേഷം വട്ടശ്ശേരിൽ തിരുമേനി താൻ വന്ന കാര്യം മുന്നിൽ അവതരിപ്പിച്ചു. "അച്ചന്റെ മകനെ മെത്രാനായി വാഴിക്കാൻ സഭയ്ക്ക് വിട്ടു തരണം. അച്ചന്റെ സാമ്പത്തിക ബുദ്ധിമുട്ടുകൾ നാം മനസ്സിലാക്കുന്നുണ്ട്. നമ്മുടെ സഭയുടെ ഇപ്പോഴത്തെ നില ഓർത്ത്..... അച്ചൻ വിരോധം....." തിരുമേനിക്ക് വാക്കുകൾ പൂർത്തിയാക്കുവാൻ കഴിഞ്ഞില്ല. ആ സിംഹപുരുഷന്റെ വാക്കുകൾ ഇടറിപ്പോയി. കണ്ണിൽനിന്നും കണ്ണുനീർ അടർന്നു വീണു. അച്ചന്റെ കണ്ണുകളും നിറഞ്ഞ് ഒഴുകി. സംഭാഷണം കേട്ട് അകത്ത് വാതിലിനു സമീപം നിന്നിരുന്ന ശെമ്മാശ്ശന്റെ അമ്മയുടെ ഏങ്ങൽ അവിടെ ഇരിക്കുന്നവർക്ക് വ്യക്തമായി കേൾക്കാമായിരുന്നു. ആ സാധ്വി ഒരക്ഷരം മറുത്തു പറഞ്ഞില്ല. (ഈ വിവരം തിരുമനസ്സിലെ ഇളയസഹോദരൻ കെ.റ്റി. ജോസഫിൽ നിന്നും നേരിട്ട് അറിയാൻ ഇടയായിട്ടുള്ളതാണ്.)

### വൈദികപദവിയിലേക്ക്

1929-ലെ വലിയ നോമ്പു കാലത്ത് ശനിയാഴ്ച ഗീവർഗീസ് ശെമ്മാശ്ശനെ പ. ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാബാവാ കുന്നംകുളം ആർത്താറ്റ് വലിയപള്ളിയിൽ വെച്ച് പൂർണ്ണശെമ്മാശുപട്ടം കൊടുത്തു. വട്ടശ്ശേരിൽ തിരുമേനി പുത്തൻകാവ് പള്ളിയിൽ വെച്ച് വൈദികസ്ഥാനത്തേക്ക് ഉയർത്തി. പരുമല പള്ളിയിൽ വെച്ച് ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ റമ്പാൻ സ്ഥാനം നൽകി.

### മെത്രാൻ സ്ഥാനാഭിഷേകം

മലങ്കര അസ്സോസിയേഷൻ മേൽപട്ടസ്ഥാനത്തേക്ക് തിരഞ്ഞെടുത്തപ്രകാരം 1930 നവംബർ 2-ാം തീയതി പരുമല പെരുന്നാൾ ദിവസം പരുമലയിൽ വെച്ച് ഗീവർഗീസ് റമ്പാനെ മാർ പീലക്സിനോസ് എന്ന പേരിൽ എപ്പിസ്കോപ്പയായി വാഴിച്ച് തുമ്പമൺ ഭദ്രാസന ചുമതലയും നൽകി. എപ്പിസ്കോപ്പയായി അഭിഷിക്തനാക്കുമ്പോൾ തിരുമേനിക്ക് മുപ്പത്തിമൂന്ന് വയസ്സ് മാത്രമെ പ്രായമുണ്ടായിരുന്നുള്ളൂ. 1934-ലെ സ്വർണ്ണ വെള്ളിയാഴ്ച ദിവസം പ. കാതോലിക്കാ ബാവാ മെത്രാപ്പോലീത്തായായി അവരോധിച്ചു.

### വിശ്രമമില്ലാത്ത കഠിനപ്രയത്നം

1930മുതൽ 1951വരെ അതിപ്രഗൽഭമായ രീതിയിൽ തിരുമേനി ഭദ്രാസന ഭരണം നടത്തി. പരുമല തിരുമേനിയെ വിളിച്ചിരുന്നതുപോലെ ജനങ്ങൾ അദ്ദേഹത്തെ കൊച്ചു തിരുമേനിയെന്ന് വാത്സല്യപൂർവ്വം വിളിച്ചു. ഇരുപതുവർഷത്തെ സ്തുത്യർഹമായ പ്രവർത്തനങ്ങൾമൂലം മലങ്കരസഭയിലെ ഒന്നാംനമ്പർ ഭദ്രാസനമായി തുമ്പമൺ ഭദ്രാസനത്തെ ഉയർത്താൻ തിരുമനസ്സിനു കഴിഞ്ഞു. കാലാനുസൃതമായ പല ഭരണ പരിഷ്ക്കാരങ്ങളുംതിരുമേനി നടപ്പിലാക്കി. പിൽക്കാലത്ത് സഭയിൽ പ്രചാരത്തിൽ വന്ന പല പരിഷ്ക്കാരങ്ങളുടേയും തുടക്കം തുമ്പമൺ ഭദ്രാസനത്തിൽ നിന്നുമായിരു

ന്നു. ഭദ്രാസനകേന്ദ്രമോ, ഓഫീസോ ഒന്നുമില്ലാതിരുന്ന ഭദ്രാസനത്തിന് ഓഫീസും കെട്ടിടവും അരമനയും അദ്ദേഹം ഉണ്ടാക്കി. മണ്ണുകൊണ്ട് അരമതിൽ നിർമ്മിച്ച്, ഒരു തുറന്ന മുറിയിൽ താമസിച്ച്, കൂലിക്കാർക്കൊപ്പം സ്വന്തം ശരീരംകൊണ്ട് അദ്ധ്വാനിച്ച് അദ്ദേഹം കെട്ടിടം പണിതുയർത്തി. വെറും കുന്നായി കിടന്നിരുന്ന മാക്കാംകുന്ന് ഭദ്രാസനത്തിന്റെ ആസ്ഥാനമാക്കി മാറ്റുവാൻ ആ കർമ്മപടു രാപ്പകൽ വിയർപ്പൊഴുക്കി അദ്ധ്വാനിച്ചു. സ്വന്തം ശരീരം മറന്നുള്ള ഈ കഠിനാദ്ധ്വാനം കൊണ്ടാണ് അദ്ദേഹത്തിന്റെ ആരോഗ്യം നഷ്ടപ്പെടുവാൻ ഇടയായതെന്ന് അഭിപ്രായമുണ്ട്. തീ പാറുന്ന ഉച്ചവെയിലിൽ നിന്ന് കമ്പിപ്പാരയും, പിക്കാസും ഉപയോഗിച്ച് മുൾക്കാടുകളും, കുറ്റിച്ചെടികളും, പാറക്കൂട്ടങ്ങളും തിരുമേനി തൊഴിലാളികളുടെ ഒപ്പം നിന്ന് ഇളക്കി മാറ്റുന്നത് കണ്ടിട്ടുള്ളവർ പത്തനംതിട്ട ഭാഗത്ത് ഇന്നും ജീവിച്ചിരിപ്പുണ്ട്. പിക്കാസ് പിടിച്ച് നേർമ്മയേറിയ കൈത്തലംപൊട്ടി ചോരയൊലിച്ച സന്ദർഭങ്ങളും ഉണ്ടായിട്ടുണ്ട്. ആ സമയങ്ങളിൽ തന്നെ കാണുവാൻ വരുന്ന വിശ്വാസികൾക്ക് മുത്തുവാൻ ചോര ഒഴുകുന്ന കൈത്തലം മറച്ച് പിടിച്ച് കൈമുട്ട് നീട്ടിക്കൊടുക്കേണ്ടതായും വന്നിട്ടുണ്ട്. പകൽ മുഴുവൻ കഠിനദ്ധ്വാനം ചെയ്ത് നേരം വൈകുമ്പോൾ താഴെയുള്ള കിണറ്റുകരയിൽ വന്ന് പച്ചവെള്ളം കോരിക്കുടിച്ച് മണിക്കൂറുകളോളം ക്ഷീണിച്ച് അവശനായി തിരുമേനി കിടക്കും. വിയർപ്പിൽ കുതിർന്ന നിത്യോപയോഗത്തിനുള്ള 'മസ്നപ്സ' നനച്ച് ഉണക്കി അടുത്ത ദിവസം ഉപയോഗിക്കും. അങ്ങിനെ കഷ്ടപ്പെട്ട്, ബുദ്ധിമുട്ടി ഒന്നുമില്ലായ്മയിൽ നിന്നും ഒരു ഭദ്രാസനമന്ദിരം പണിതുയർത്തി. തുമ്പമൺ ഭദ്രാസനത്തിൽ കാണുന്ന പല സ്ഥാപനങ്ങളുടേയും നിർമ്മാണത്തിൽ തിരുമേനിയുടെ വിയർപ്പ് ഒഴുകി ചേർന്നിട്ടുണ്ട്.

**ലളിതമായ ജീവിതം**

ഭക്ഷണകാര്യത്തിൽ ഒരു പിടിവാശിയും തിരുമേനിക്ക് ഉണ്ടായിരുന്നില്ല. കിട്ടുന്നത് തൃപ്തിയായി കഴിക്കും. കെട്ടിടം പണിതുകൊണ്ടിരിക്കുമ്പോൾ കൂലിക്കാർക്ക് അടുത്തുള്ള ചായപ്പീടികയിൽ നിന്നും കൊണ്ടുവരുന്ന കപ്പ പുഴുങ്ങിയതും കട്ടൻകാപ്പിയും തിരുമേനി കഴിച്ചു. തിരുമേനിയുടെ മുറിയിൽ ആഡംബരവസ്തുക്കൾ ഒന്നും തന്നെ ഉണ്ടായിരുന്നില്ല. ഒരു മരക്കട്ടിലിൽ ഒറ്റപ്പായയിൽ അവിടുന്ന് കിടന്നുറങ്ങി. ഒരു മൺകൂജയിൽ പച്ചവെള്ളം നിറച്ച് വെച്ചിരിക്കും. പ്രമേഹത്തിന്റെ ഉപദ്രവമുണ്ടായിരുന്നതിനാൽ കലശലായ ദാഹം ഉണ്ടായിരുന്നു.

വിശുദ്ധ കുർബ്ബാനയ്ക്ക് ഉപയോഗിക്കുവാൻ പറ്റിയ നല്ല ഒരു സെറ്റ് അംശവസ്ത്രമേ ഉണ്ടായിരുന്നുള്ളൂ. സ്വന്തം കാര്യത്തിനുവേണ്ടി വളരെ കുറച്ചു പൈസയേ തിരുമേനി ചിലവാക്കിയിരുന്നുള്ളൂ. കൈമുത്തായി കിട്ടുന്ന പണം മുഴുവൻ സഭയുടെ പൊതു സ്ഥാപനങ്ങൾ കെട്ടിപ്പടുക്കുവാൻ ചിലവഴിച്ചു. മെത്രാനായ ശേഷവും സർവ്വീസ് ബസ്സിലായിരുന്നു യാത്ര. അവസാനകാലത്താണ് ഒരു പഴയ ഫോർഡ് പെർഫക്റ്റ് ചെറിയ കാർ വാങ്ങിയത്.

*(തുടരും)*

## അഭിപ്രായങ്ങളല്ല വിശ്വാസത്തിന് അടിസ്ഥാനം

ഒക്ടോബർ 98-ലെ 'മലങ്കര സഭയിൽ' ബഹു. ഒ.സി. വറുഗീസ് കോർ എപ്പിസ്ക്കോപ്പായുടെ "കാനാവിലെ കല്യാണം: ഒരു വ്യത്യസ്തഭാഷ്യം" വായിച്ചു. ഓർമ്മ പുതുക്കുവാൻ പ്രസ്കതമായ വേദപുസ്തകഭാഗം (John 2:7:8) ഒന്നു കൂടി വായിച്ചുനോക്കി (in English, Tamil & Malayalam) അതിൽ കാണുന്നത്.

"Jesus said to them fill the waterpots with water. They filler them upto the brim. And the said to them 'Draw same out now and take it to the master of the feast'"

"യേശു വേലക്കാരെ നോക്കി ജാടികളിലേതണ്ണീർ നിരച്ചുങ്കൾ എൻറാർ. അവർകൾ അവൈകളെ നിറയെ നിരപ്പിനാർ. അവൻ അവർകളെ നോക്കി നീങ്കൾ ഇപ്പൊഴുതു മൊൺടു കൊണ്ട പോങ്കൾ എൻറാൻ. അവർകൾ കൊണ്ടു പോനാർകൾ."

"യേശു അവരോട് ഈ കല്പാത്രങ്ങളിൽ വെള്ളം നിറെപ്പിൻ എന്നു പറഞ്ഞു; അവർ വക്കോളവും നിറച്ചു. ഇപ്പോൾ കോരി വിരുന്നുവാഴിക്കു കൊണ്ടു പോയി കൊടുപ്പിൻ എന്നു അവൻ പറഞ്ഞു."

ഇതിൽ എങ്ങും "മേക്കിൽ, ഇനി ഇപ്പോൾ വീണ്ടും" എന്നൊക്കെ ധ്വനി വരുന്നതായി സാധാരണക്കാരന് തോന്നുകയില്ല. കൈകാലുകൾ കഴുകാൻ വെള്ളം വയ്ക്കുന്ന കൽതൊട്ടികളിൽ നിന്ന് കോരി കുടിക്കാൻ കൊണ്ടുപോയികൊടുക്കാൻ കർത്താവ് പറയാനിടയില്ല എന്നു പറയുന്നതിൽ അർത്ഥമില്ല.

"പുറത്ത് നിന്നും മനുഷ്യന്റെ അകത്ത് ചെല്ലുന്ന യാതൊന്നിനും അവനെ അശുദ്ധമാക്കുവാൻ കഴികയില്ല (Mark. 7:15) എന്ന് പഠിപ്പിച്ച കർത്താവ്, കൽതൊട്ടിയിൽ നിന്നു കോരിക്കൊടുക്കുവാൻ പറയുന്നതിൽ അപാകതയില്ല. ആരുടെയെങ്കിലും അഭിപ്രായമല്ല നമ്മുടെ വിശ്വാസത്തിന് ആധാരമായിരിക്കുന്നത് നമ്മുടെ സഭ എന്തു വിശ്വസിക്കുന്നു, എന്ത് പഠിപ്പിക്കുന്നു എന്നതാണ് നമുക്ക് പ്രധാനം. ഇത് ഒന്നാമത്തെ അൽഭുതവും ആണല്ലോ.

*വി.സി ജോസഫ്, ശങ്കരിദുർഗ്, സേലം*

**പ്രതികരണ വേദി**

## യേശു വീഞ്ഞാക്കിയ വെള്ളം

തിരുവചന ആശയങ്ങളേക്കുറിച്ചുള്ള പുതിയ പുതിയ കണ്ടുപിടുത്തങ്ങൾ ഇറങ്ങുന്നത് പുതുമയൊന്നുമല്ല. അതൊരു ഫാഷനായി മാറിക്കൊണ്ടിരിക്കുന്ന കാലമാണിത്.

കൽപാത്രത്തിലേ വെള്ളമല്ല. കിണറ്റിലേ വെള്ളമാണ് വീഞ്ഞായതെന്നു മറ്റൊരാളുടെ കണ്ടുപിടുത്തത്തേ ചിലർ അംഗീകരിച്ചു. ഞാനും അംഗീകരിച്ചു. നിങ്ങൾ ക്കും വേണമെങ്കിൽ അംഗീകരിക്കാം എന്ന രീതിയിലാണ് ലേഖന കർത്താവ് വിഷയം അവതരിപ്പിച്ചിട്ടുള്ളത്.

യഹൂദന്മാരുടെ ശുദ്ധീകരണത്തിന്നായി വെള്ളം വയ്ക്കാൻ കരുതിയിരുന്ന കല്പാത്രങ്ങളിലാണ് വെള്ളം നിറയ്ക്കുവാൻ കല്പിക്കുന്നത്. എത്രത്തോളം വീഞ്ഞ് ആവശ്യമുണ്ടെന്ന് കണക്കാക്കേണ്ടതില്ല. സമൃദ്ധിയുടെയും സംശുദ്ധിയുടെയും പ്രതീകമായാണ് കല്പാത്രങ്ങളിൽ വെള്ളം വക്കോളം നിറച്ചത്. കല്പാത്രത്തിലെ വെള്ളം കുടിക്കുവാൻ കൊടുക്കുകയില്ല. എന്നാൽ പച്ചവെള്ളത്തെ മേല്ത്തരം വീഞ്ഞായി രൂപാന്തരപ്പെടുത്തുവാൻ യേശുനാഥന് കഴിയുമെങ്കിൽ അതിലൂടെ തന്നേ അശുദ്ധിയുടെ കല്പാത്രം വിശുദ്ധമായില്ല എന്ന് ചിന്തിക്കുവാൻ കഴിയുമോ? ദൈവത്തിന് ഒരു കാര്യവും അസാധ്യമല്ലല്ലോ.(ലൂക്കോ.1:37). പുറമേയുള്ള മോടിയിലും വൃത്തിയിലും ആകൃഷ്ടരായിരിക്കേണ്ടതിന്റെ വെളിപ്പെടുത്തലിനുള്ള സുവിശേഷവേലയുടെ മുൻകുറി കൂടിയായിരിക്കും ആ സംഭവം (മത്താ. 23:25-26)

അത്രയധികം വീഞ്ഞ് ആ സന്ദർഭത്തിൽ ഉണ്ടാക്കാൻ യേശു തുനിയുകയില്ലാന്നൊരു അഭിപ്രായവും കാണുന്നു. യഹൂദരേ സംബന്ധിച്ച് വിരുന്നു സല്ക്കാരത്തിൽ വീഞ്ഞ് അഭിവൃദ്ധിയുടെയും അഭിമാനത്തിന്റെയും പ്രശ്നം കൂടിയാണ്. അവിടെ ഒരിയ്ക്കലും വീഞ്ഞ് അധികപ്പറ്റായി ദുരുപയോഗപ്പെടുത്തുവാൻ ഇട വരുകയില്ല. വാഗ്ദത്തനാട്ടിലേക്കുള്ള മരുഭൂയാത്രയിൽ ഇസ്രായേൽ ജനത്തിന് വിശന്നപ്പോൾ ദൈവകല്പനയ്ക്ക് വിധേയപ്പെടാതെ അന്നന്നത്തേ ആവശ്യത്തിലധികം പെറുക്കിയത് പുഴുത്തു നാറിയതായും പുറ. 10:20-ൽ നാം വായിക്കുന്നു. അതുകൊണ്ട് കിണറ്റിലേ വെള്ളമല്ല കല്പാത്രങ്ങളിൽ നിറച്ച വെള്ളം തന്നെയാണ്. യേശു നാഥൻ വീഞ്ഞാക്കി മാറ്റിയത്. അതിന് മറ്റൊരു വ്യാഖ്യാനത്തിന്റെ ആവശ്യം ഉദിക്കുന്നില്ല.

കാലം ചെയ്ത മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ വാക്കുകളിൽ പറഞ്ഞാൽ:- അതിരുകവിഞ്ഞ യുക്തിവിചാരവും ആഴമായ ആദ്ധ്യാത്മികാനുഭവങ്ങളുടെ ദാരിദ്രവുമാണ് ഇത്തരം വഴിമാറിയ ചിന്തകൾക്ക് കാരണം.

*- ജി.എം. തിരുവല്ല*

# നമ്മിൽ വസിക്കുന്ന ദൈവം

വനിതാ സഭ

ഓമന വർഗീസ്, ഡോംബിവലി, മുംബെയ്

St.John15:-4."നിങ്ങൾ എന്നിൽ വസിപ്പിൻ

ഞാൻ നിങ്ങളിലും വസിക്കും." എന്ന് വചനം പറയുന്നു. എങ്ങനെ വസിക്കണമെന്നാണ് കർത്താവ് പറയുന്നതെന്ന് നോക്കാം.St. John 15:-9-ൽ പറയുന്നു, "എന്റെ സ്നേഹത്തിൽ വസിപ്പിൻ." നാം സ്നേഹത്തിൽ എങ്ങനെ വസിക്കും. 11-ൽ പറയുന്നത്, "എന്റെ കല്പനകൾ പ്രമാണിച്ചാൽ എന്റെ സ്നേഹത്തിൽ വസിക്കും." 14-ന്റെ 23-ൽ പറയുന്നു, "എന്നെ സ്നേഹിക്കുന്നവൻ എന്റെ വചനം പ്രമാണിക്കും." ഇനിയും കർത്താവിന്റെ ആ വലിയവചനം. St. John15:-12-ൽ പറയുന്നു, "ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കേണം എന്നതാകുന്നു കല്പന.

1 John3:-23 പറയുന്നത്, "അവന്റെ കല്പനയോ പുത്രനായ യേശുക്രിസ്തുവിന്റെ നാമത്തിൽ നാം വിശ്വസിക്കുകയും അവൻ നമുക്കു തന്ന കല്പന പോലെ അന്യോന്യം സ്നേഹിയ്ക്കയും വേണം." 1.John4:7-ൽ കാണുന്നത് നോക്കുക - സ്നേഹം ദൈവത്തിൽ നിന്നു വരുന്നു. അങ്ങനെയൊരു ദൈവത്തിൽ നിന്നു സ്നേഹം വരണമെങ്കിൽ നാം ആത്മാവെന്ന വാഗ്ദത്തവിഷയം വിശ്വാസത്താൽ പ്രാപിക്കണം. അപ്പോൾ സ്നേഹത്തിനും വിശ്വാസത്തിനും ഒരുപോലെ പ്രാധാന്യം ഉണ്ട്. ആത്മാവെന്ന വാഗ്ദത്തം, അതായത് പരിശുദ്ധാത്മാവ് ഉള്ള ഒരു വ്യക്തിക്കു മാത്രമേ വിശ്വാസത്തിലുറച്ച് സ്നേഹത്തിൽ വർത്തിക്കുവാൻ കഴിയൂ. 1 John3:18-ൽ പറയുന്നു,"നാം വാക്കിനാലും, നാവിനാലും പ്രവൃത്തിയിലും സത്യത്തിലും സ്നേഹിക്കണം.

നാം നമ്മെത്തന്നെ ശോധന ചെയ്യാറുണ്ടോ? സ്വന്തം തെറ്റുകൾ കണ്ടു പിടിക്കുവാൻ വളരെ പ്രയാസം. അതേ സമയം മറ്റൊരാളുടെ തെറ്റ് വേഗം കണ്ടു പിടിക്കാം. നാം തെറ്റ് എന്നു വിചാരിക്കുന്നത് വേറൊരാൾക്ക് തെറ്റാകണമെന്നില്ല, ശരി, ശരിയാകണമെന്നില്ല. അപ്പോൾ എളുപ്പം ഏതാണ്, നാം "സ്വയം" നമ്മിലേക്ക് ആഴ്ന്നിറങ്ങുക. അവിടെ തെറ്റും ശരിയും, നന്മയും തിന്മയും വെളിപ്പെടുമ്പോൾ വിശ്വാസത്തിന്റെയും സ്നേഹത്തിന്റെയും ഉറവ പൊട്ടുന്നതു കാണാം. വിശ്വാസം ഉറയ്ക്കണമെങ്കിൽ നാവിനെ നിയന്ത്രിച്ച് നമ്മുടെ ജഡാഭിലാഷങ്ങളെ വെടിഞ്ഞ് (ഗലാത്യർ 5:19-21, 1 തിമോഥെയോസ്6:-4-6)മനസ്സിനെ (ഹൃദയത്തെ) കർത്താവിന്റെ സന്നിധിയിൽ സമർപ്പിക്കണം. അനുതാപമുള്ള ഹൃദയം നമ്മിലുദിച്ചാൽ വിശ്വാസം ഉറക്കുന്നു, സ്നേഹം പ്രത്യക്ഷപ്പെടുന്നു. അങ്ങനെ സ്നേഹവും വിശ്വാസവും ഉണ്ടാകുമ്പോൾ ജഡീകമോഹങ്ങളും സ്വയം ചിന്തകളും അകന്നുപോകും. Romar 2:-29. "ആത്മാവിലുള്ള പരിച്ഛേദനയത്രെ പരിച്ഛേദന." ഏശായ 29:-13. "ഈ ജനം വായ് കൊണ്ടും അധരം കൊണ്ടും എന്നെ ബഹുമാനിക്കുന്നു. എങ്കിലും തങ്ങളുടെ ഹൃദയത്തെ അവർ എങ്കൽ നിന്നു ദൂരത്തു അകറ്റി വെച്ചിരിക്കുന്നു. എന്നോടുള്ള അവരുടെ ഭക്തി, മനഃപാഠമാക്കിയ മാനുഷ കല്പനയത്രേ." ഏഫെസ്യർ 5:-3-6 പറയുന്നത് ശ്രദ്ധിക്കാം, ചീത്തത്തരം, പൊട്ടച്ചൊൽ, കളിവാക്ക് എന്നിവ പോലും പാപകാരണമാകുന്നു. 4:-25-29 വരെയുള്ള വാക്യങ്ങളിലും കാണുന്നു, ഭോഷ്ക്കും, കോപവും എല്ലാം ഇതിലുൾപ്പെടുന്നു. ഈ വാക്യങ്ങൾ എല്ലാം ശ്രദ്ധിച്ചിട്ട് നാം സ്വയം പരിശോധിക്കണം. ഞാൻ ഇതിൽ എന്തിനെല്ലാം അടിമയാണ് എന്നു നോക്കി, പാപബോധത്തിനായും, പശ്ചാത്താപത്തിന്നായും കർത്താവിന്റെ മുമ്പിൽ കണ്ണീർ ധാരധാരയായി ഒഴുക്കണം. ക്രമേണ, ദൈവം നമ്മുടെ പാപങ്ങൾ ക്ഷമിച്ച്, അനുതാപമുള്ള ഒരു ഹൃദയം നമ്മുക്കു തരും. അവിടെ വിശ്വാസവും സ്നേഹവും ഉണ്ടാകും. അപ്പോൾ അവിടെ ദൈവം വസിക്കും. പരിശുദ്ധാത്മാവുകൊണ്ടു നിറയും. പിശാചിന്റെ തന്ത്രങ്ങൾക്ക് കീഴ്പെടാതെ, നമ്മെ തെറ്റിക്കാതെ ഇടവിടാതെ ഉപവാസത്തോടും പ്രാർത്ഥനയോടും കൂടി ജാഗരിക്കണം. വിശ്വാസത്തിലുറച്ച് സ്നേഹത്താൽ വർത്തിച്ച് ഏകാഗ്രമായി ഹൃദയത്തെ സമർപ്പിച്ച് പ്രാർത്ഥിക്കുമ്പോൾ നമ്മൾ യാചിക്കുന്നതൊക്കെയും ലഭിക്കുന്നു. ദൈവത്തെ രുചിച്ചറിയാൻ കഴിയുന്നു. പ്രാർത്ഥിക്കുമ്പോൾ ഹൃദയം ആനന്ദം കൊണ്ട് നിറയുന്നു. ആത്മാവ് നമ്മോട് സംസാരിക്കുന്നു. അത് തിരിച്ചറിയാനും നമ്മൾ പ്രാപ്തരാകുന്നു.

ചിലപ്പോഴെങ്കിലും നാം വീമ്പിളക്കാറില്ലേ, ഞാനോ എന്തു തെറ്റ് ചെയ്യുന്നു, ആരുടെയും മോഷ്ടിക്കുന്നില്ല, കൊല ചെയ്യുന്നില്ല, തെറ്റായി നടക്കുന്നില്ല എന്നൊക്കെ. മറിച്ച് കുറെ ഗുണങ്ങളും ദാനങ്ങളും കൂടി ആ പരിശനെപ്പോലെ അതിൽ ഉൾപ്പെടുത്തി പറയും. എന്നാൽ1.John13:-15-ൽ പറയുന്നു, "സഹോദരനെ പകെക്കുന്നവൻ കൊലപാതകിയാകുന്നു." അങ്ങനെയെങ്കിൽ നമ്മൾ എല്ലാവരും ആ തരത്തിലുള്ള കൊലപാതകികൾ തന്നെ, സംശയമില്ല.

എല്ലാത്തിനും കാരണം നമ്മുടെ മനസ്സു തന്നെ. (നാവും) മനസ്സിനെ തന്നിലേക്ക് തന്നെ തിരിച്ച് സ്വയം പരിശോധിച്ച് ദൈവത്തിനു വിട്ടുകൊടുക്കുക. അവൻ നമ്മെ നടത്തും, പുലർത്തും. ഒരു പിഞ്ചുകുഞ്ഞ് നടക്കാൻ ഭാവിക്കുമ്പോൾ അമ്മ അരികിലുണ്ടെങ്കിൽ കുഞ്ഞിന് ധൈര്യം ഉണ്ടായി മൂന്നുനാലു ചുവടു മുമ്പോട്ടു വയ്ക്കും. അമ്മ കുഞ്ഞു വീഴാതെ താങ്ങുന്നു. അമ്മയുടെ സാന്നിദ്ധ്യമില്ലാതെ കുഞ്ഞു നടക്കാൻ ഭാവിക്കുമ്പോൾ താഴെ വീഴുന്നു, കരയുന്നു. അതുപോലെയല്ലേ ദൈവം ഇല്ലാതെ നടക്കുമ്പോൾ നാം വീഴുന്നു, മുറവിളി കൂട്ടുന്നു. ദൈവത്തോടു കൂടെ ആയിരിക്കുമ്പോൾ അവൻ നമ്മെ വലതുകരം താങ്ങി പിടിച്ച് നടത്തുന്നു. അവിടെ പതർച്ചയുടെ ആവശ്യമില്ല. വീഴാതെ നമ്മുടെ ഓട്ടം ഓടണം. തിരിഞ്ഞു നോക്കരുത്.

❋❋❋

## മക്കാബിയർ 11

ഫാ. മാത്യു ജോൺ



















### മലങ്കര സഭ

**Subscription Rate:**

| | |
|---|---|
| In India - 1 Year | Rs. 40/- |
| 4 Years | Rs. 150/- |
| 5 Years | Rs. 180/- |
| 10 Years | Rs. 375/- |
| 25 Years | Rs. 900/- |
| Outside India- Per annum | Rs. 250/- |
| Minimum Page | Rs. 300 |
| Favours Block | Rs. 100 |

**Advertisement**

| | |
|---|---|
| Back Cover | Rs. 2000 |
| Front Inside | Rs. 1700 |
| Back Inner | Rs. 1500 |
| Full Page | Rs. 1250 |
| Half Page | Rs. 750 |
| Quarter Page | Rs. 500 |
| Minimum Page | Rs. 300 |
| Favours Block | Rs. 100 |

## 25th Death Anniversary
## (18-12-1998)



## P.M. Abraham

(O.S.S.A.E. - Inspector, Niranam Centre)

Vereelethu, Valanjavattom

# ഫാ. വി.സി സാമുവേൽ : നന്മനിറഞ്ഞ മനസ്സും ഗർവ്വില്ലാത്ത പാണ്ഡിത്യവും

— ഫാ.ഡോ. കെ.എം. ജോർജ്ജ് —

കഴിഞ്ഞ ദിവസം ബാംഗ്ലൂരിൽ നിര്യാതനായ റവ.ഡോ. വി.സി. ശാമുവേൽ ദൈവശാസ്ത്രപണ്ഡിതൻ, ക്രിസ്തീയ സഭാ ചരിത്രകാരൻ, എന്നീ നിലകളിൽ അന്താരാഷ്ട്ര പ്രശസ്തി ആർജ്ജിച്ചിരുന്നു.

ഡോ. വി. സി. സാമുവൽ അച്ചനെ അടുത്തു പരിചയപ്പെട്ടവർക്കുമാത്രമേ അദ്ദേഹത്തിൻെറ സ്വഭാവത്തിൻെറ അതീവ നേർമ്മയും പാണ്ഡിത്യത്തിൻെറ ആഴവും മനസ്സിലാവുകയുള്ളൂ. തൻെറ ബുദ്ധിപരവും ഭാഷാപരവുമായ കഴിവുകൾ ഒരിക്കലും തൻെറ ക്രിസ്തീയ സ്വഭാവത്തേയും വ്യക്തി ബന്ധങ്ങളെയും കലുക്ഷമാക്കുവാൻ അദ്ദേഹം അനുവദിച്ചിരുന്നില്ല. ദൈവം നൽകിയ കഴിവുകൾ ഉപയോഗിച്ച് ലോകത്തിൽ സ്ഥാനമാനങ്ങൾ നേടുന്നതിൽ ഒരിക്കലും അദ്ദേഹം താല്പര്യം കാണിച്ചിരുന്നില്ല. അതുകൊണ്ട് പലവിധത്തിലുള്ള ജാടകളിൽ ഊന്നി നിൽക്കുന്ന നമ്മുടെ സമൂഹം അദ്ദേഹത്തെ വേണ്ടവിധം മനസ്സിലാക്കിയിരുന്നില്ല. സ്വാർത്ഥരഹിതവും നിർമ്മലവുമായ ജ്ഞാനസമ്പാദനം വിശുദ്ധമായ ജീവിതത്തിൻെറ വേറൊരു രൂപമാണ്. പാണ്ഡിത്യവും ജീവിതവിശുദ്ധിയും കളങ്കരഹിതമായ മനുഷ്യസ്നേഹവും നിറഞ്ഞ സാമുവൽ അച്ചൻ ഈ ഗുണങ്ങൾ കൊണ്ടുതന്നെയാണ് അദ്ദേഹത്തിൻെറ ശിഷ്യർക്കും ഇതരസഭകളിലെ സ്നേഹിതർക്കും എല്ലാം ഒരുപോലെ ആരാധ്യനായത്. കോട്ടയത്ത് ഓർത്തഡോക്സ് വൈദികസെമിനാരി ഡീൻ ആയി പത്തുവർഷത്തോളം പ്രവർത്തിച്ചിരുന്ന ഫാ. സാമുവേലിൻെറ ആദ്യകാല ഗവേഷണ പഠനങ്ങൾ പാശ്ചാത്യ സഭകളും പൗരസത്യ സഭകളും തമ്മിൽ1500 വർഷത്തോളം നിലനിന്നിരുന്ന ചില മൗലീക ഭിന്നതകൾ പരിഹരിക്കുവാൻ സഹായിച്ചു. അമ്മേരിക്കയിലെ യേൽ സർവ്വകലാശാലയിൽ 1950-കളിൽ അദ്ദേഹം നടത്തിയ ഗവേഷണം എ.ഡി. 451 ലെ കാൻസിഡോൺ സുന്നഹദോസിനെപ്പറ്റിയായിരുന്നു.

ഈ പുരാതന സഭാ സമ്മേളനത്തിലാണ് പാശ്ചാത്യസഭകളും പൗരസ്ത്യസഭകളും തമ്മിൽ സുപ്രധാനമായ പിളർപ്പുണ്ടായത്. യേശുക്രിസ്തുവിൻെറ വ്യക്തിത്വഘടനയെപ്പറ്റിയുള്ള വ്യാഖ്യാന വാഗ്വാദങ്ങളിൽ പങ്കുചേർന്ന്, റോമാ സാമ്രാജ്യത്തിലെ പ്രമുഖ സഭകളായിരുന്ന റോമൻ ഗ്രീക്ക് സഭകൾ ഒരു വശത്തും കിഴക്കൻ സഭകളായ കോപ്റ്റിക്ക് , സിറിയൻ തുടങ്ങിയ സഭകൾ മറുവശത്തുമായി .

പതിനഞ്ചു നൂറ്റാണ്ടുകൾക്കു ശേഷം എക്യൂമെനിക്കൽ യുഗത്തിൽ ക്രിസ്തീയ സഭകൾ ഒന്നിച്ചുകൂടാൻ തുടങ്ങിയപ്പോൾ പഴയ ചരിത്രവും വിവാദങ്ങളും പ്രശ്നമായി. "ഓറിയന്റൽ ഓർത്തഡോക്സ്" എന്നറിയപ്പെടുന്ന അഞ്ച് പൗരസ്ത്യ സഭകൾ(ഈജിപ്റ്റ്, സിറിയ, അർമീനിയാ, ഇത്യോപ്പ്യാ, ഇന്ത്യ എന്നിവിടങ്ങളിലെ ഓർത്തഡോക്സ് സഭകൾ) കാൻസിഡോൺ സുന്നഹദോസിനെതിരായി എടുത്ത ദൈവശാസ്ത്രനിലപാടിനെ പ്രഗത്ഭമായി പുനർ വ്യാഖ്യാനിച്ചത് ഫാ. സാമുവേലാണ്.അതിൻെറ ഫലമായി സുന്നഹദോസിനെ അനുകൂലിച്ച ഗ്രീക്ക്, റഷ്യൻ തുടങ്ങിയ ബൈസന്റിയിൻ ഓർത്തഡോക്സ് സഭകളും, അതിനെ എതിർത്ത ഓറിയന്റൽ ഓർത്തഡോക്സ് സഭകളും ഏതാണ്ടു പൂർണമായും വിശ്വാസത്തിൻെറ ഐക്യത്തിലേക്കു പ്രവേശിച്ചു കഴിഞ്ഞു.അതിനുശേഷം റോമൻ കത്തോലിക്കാ സഭയും പൗര്സത്യ ഓർത്തഡോക്സ് സഭകളും തമ്മിൽ നടന്ന സംവാദങ്ങളും ക്രിസ്തുവിജ്ഞാനീയം സംബന്ധിച്ച ഫാ. സാമുവേലിൻെറ പഠനങ്ങളും പ്രബന്ധങ്ങളും നിർണായകമായ പങ്കു വഹിച്ചു.

യഥാർത്ഥത്തിൽ വേദശാസ്ത്രവിവാദങ്ങളോടൊപ്പം റോമാ സാമ്രാജ്യത്തിലെ ഭരണാധികാരികളുടെ രാഷ്ട്രീയ വടംവലികൾ, പാത്രിയർക്കീസന്മാർ തമ്മിലുള്ള സൗന്ദര്യപ്പിണക്കങ്ങൾ, സാംസ്കാരികവും ഭാഷാപരവുമായ സംഘർഷങ്ങൾ എന്നിവയെല്ലാം ക്രിസ്തീയ സഭകളുടെ പിളർപ്പിനു കാരണമായി. "പുനഃപരിശോധിക്കപ്പെടുന്ന കാൽസിഡോൺ സുന്നഹദോസ്" എന്ന പ്രശസ്തമായ ഗവേഷകഗ്രന്ഥത്തിൽ ഇതെല്ലാം ഫാ. സാമുവൽ വ്യക്തമാക്കുന്നുണ്ട്. നിസ്തന്ദ്രമായ ഗവേഷണത്തിലൂടെ അദ്ദേഹം നേടിയെടുത്ത അറിവ് അക്കാദമിക് തലങ്ങളിൽ ഒതുങ്ങി നിൽക്കാതെ ക്രിസ്തീയ സഭകളുടെ ഐക്യത്തിനും നമ്മുടെ സാംസ്കാരിക-രാഷ്ട്രീയ ധാരകളിലേക്ക് ഉൾക്കാഴ്ച നൽകുന്നതിനും സഹായിച്ചു. സുറിയാനി, ഗ്രീക്ക്, ഹീബ്രു എന്നീ പുരാതന ഭാഷകളിലും ആധുനിക യൂറോപ്യൻ ഭാഷകളിലും ആഴമായ പാണ്ഡിത്യം നേടിയിരുന്ന ഫാ. സാമുവൽ പാണ്ഡിത്യത്തിൻെറ യാതൊരു ജാടയുമില്ലാത്ത തെളിഞ്ഞ വ്യക്തിത്വത്തിൻെറ ഉടമയായിരുന്നു. ക്രിസ്തീയ സഭകൾ തമ്മിലും വിവിധ മതസമൂഹങ്ങൾ തമ്മിലും ഉള്ള നല്ല ബന്ധത്തിൻെറ സാധ്യതകൾ നിരന്തരം ആരാഞ്ഞുകൊണ്ടിരുന്ന അദ്ദേഹം കൽക്കട്ടയിൽ രാമകൃഷ്ണ മിഷൻ പ്രവർത്തനങ്ങളെക്കുറിച്ചു ഗവേഷണം നടത്തുകയും താരതമ്യങ്ങൾ തമ്മിലുള്ള സ്നേഹസംവാദങ്ങൾക്കു പ്രോൽസാഹനം കൊടുക്കുകയും ചെയ്തു. മഞ്ഞനിക്കര സെമിനാരിയിൽ മുൻ അന്ത്യോക്യ പാത്രിയർക്കീസ് പരിശുദ്ധ യാക്കൂബ് തൃതീയൻ ബാവാ, മാർ യൂലിയോസ് മെത്രാപ്പോലീത്ത തുടങ്ങിയവരുടെ ശിഷ്യനായി സുറിയാനി പഠനം നടത്തി. ആലുവ യു. സി. കോളജിൽ നിന്നു ഫിലോസഫിയിൽ ബിരുദാനന്തരബിരുദം നേടിയ അദ്ദേഹം അമേരിക്കയിലെ യേൽ സർവ്വകലാശാലയിലാണു ഡോക്ടറൽ ഗവേഷണം നടത്തിയത്.

ഇത്യോപ്യയിൽ ആഡിസ് അബാബയിലെ ഹോളി ട്രിനിറ്റി തിയളോജിക്കൽ കോളജിൻെറ ഡീൻ, ബാംഗ്ലൂർ യുണൈഡ് തിയളോജി

## പിതാക്കന്മാരുടെ ഓർമ്മപ്പെരുനാളുകൾ

70-ാമത് (17-12-98)



ബസ്സേലിയോസ് ഗീവറുഗീസ് പ്രഥമൻ ബാവാ

(വള്ളിക്കാട്ട് ദയറാ, വാകത്താനം)

12-ാമത് (26-12-98)



യാക്കോബ് മാർ പോളിക്കർപ്പോസ് മെത്രാപ്പോലീത്താ

(കൊരട്ടി സീയോൻ സെമിനാരി)

8-ാമത് (13-12-98)



ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്താ

(ബേസിൽ അരമന, പത്തനംതിട്ട)

26-ാമത് (3-12-98)



മാർ തോമാ ദീവന്നാസിയോസ് മെത്രാപ്പോലീത്താ

(പത്തനാപുരം താബോർ ദയറാ)

ക്കൻ കോളജിൽ പ്രൊഫസർ, പത്തു വർഷക്കാലം കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ ഡീൻ ഓഫ് സ്റ്റഡീസ് എന്നീ നിലകളിൽ പ്രവർത്തിച്ച ഫാ. സാമുവലിനു ലോകമാസകലം ധാരാളം ശിഷ്യഗണങ്ങളുണ്ട്. ചരിത്ര സംഭവങ്ങളുടെ ആഴത്തിലേക്കും സങ്കീർണമായ വിശദാംശങ്ങളിലേക്കും കടന്നുചെല്ലുന്ന മനസായിരുന്നു അദ്ദേഹത്തിന്റേത്. ഇന്ത്യയിലെ ക്രിസ്തീയ സഭയുടെ ദൗത്യത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ ചരിത്രഗവേഷണങ്ങളും പഠനങ്ങളും സവിശേഷമായ ഉൾക്കാഴ്ച നൽകുന്നവയാണ്. ഭാരതീയ സാംസ്ക്കാരിക പശ്ചാത്തലത്തിനും മതസൗഹൃദത്തിനും ഊന്നൽ കൊടുത്ത ഫാ. സാമുവൽ ഇന്ത്യയിലെ സഭകളുടെ ഐക്യത്തിനും സ്വാതന്ത്ര്യത്തിനുംവേണ്ടി വാദിച്ചിരുന്നു. വിദൂരതയിലുള്ള സഭകളുമായുള്ള ബന്ധത്തെക്കാൾ സ്വദേശത്തും അയൽവക്കത്തും ഉള്ളവർ തമ്മിലുള്ള ബന്ധത്തിനു മുൻഗണന നൽകണമെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. സ്നേഹത്തിലധിഷ്ഠിതമായ സ്വാതന്ത്ര്യബുദ്ധിയും ചരിത്രപരമായ വസ്തുവിഷ്ഠതയും സഭകൾ പ്രോൽസാഹിപ്പിക്കണമെന്നു പറഞ്ഞിരുന്ന ഫാ. സാമുവൽ തത്വങ്ങൾക്കുവേണ്ടി വിട്ടുവീഴ്ചയില്ലാത്ത, വിമർശനാത്കമായ നിലപാടെടുക്കാൻ ഒരിക്കലും മടിച്ചിരുന്നില്ല. യൂഫ്രട്ടിസ്-ടൈഗ്രീസ് നദികളുടെ തീരത്തു തുടങ്ങി, ഇന്ത്യയിലെ ചൈന വരെ വ്യാപിച്ചിരുന്ന പുരാതന പേർഷ്യൻ സഭയുടെ ചരിത്രപരമായ ഗതി വിഗതികളും സുറിയാനി ഭാഷയിൽ എഴുതപ്പെട്ട ചരിത്ര-വേദശാസ്ത്ര ഗ്രന്ഥങ്ങളും കൂലങ്കഷമായി പഠിച്ച ഫാ. സാമുവൽ ക്രിസ്തീയ സഭാ ചരിത്രവിദ്യാർത്ഥികൾക്കു നല്ല വഴികാട്ടിയാണ്. സംസ്ക്കാരങ്ങളുടെയും ഭാഷകളുടെയും വൈവിധ്യത്തെ ബഹുമാനിക്കാത്ത എല്ലാത്തരം ഏകച്ഛത്രാധിപത്യ.ത്തെയും അദ്ദേഹം രൂക്ഷമായി വിമർശിച്ചിരുന്നു. ആരാധനാ ഗ്രന്ഥങ്ങളിൽ മൂലഭാഷകളിൽ നിന്നുള്ള പദാനുപദ തർജ്ജമ നമ്മുടെ കാലത്തിനും സന്ദർഭത്തിനും യോജിക്കാത്തതാണെന്നു കണ്ടാൽ അവയെ പ്രസക്തമായ രീതിയിൽ മാറ്റാൻ ആരുടെയും അനുവാദം ചോദിച്ചിരുന്നില്ല. പണ്ഡിത സദ്ധാന്തങ്ങളോടും അധികാരശ്രേണികളോടും അളവിൽക്കവിഞ്ഞ വിധേയത്വം കാണിക്കാതിരുന്ന ഈ പണ്ഡിത വൈദികൻ, നല്ല മാനുഷികബന്ധങ്ങളും വിനയാന്വിതമായ പെരുമാറ്റവും എപ്പോഴും കൈമുതലാക്കിയിരുന്നു. സ്വഭാവത്തിന്റെ ആർജ്ജവത്വവും സുതാര്യതയും മൂലം ഫാ. സാമുവലിനെ പരിചയപ്പെട്ട എല്ലാ സ്വദേശികൾക്കും വിദേശികൾക്കും ഒരുപോലെ അദ്ദേഹം ബഹുമാനിതനായി. ആഴമേറിയ തന്റെ പാണ്ഡിത്യത്തെ മനുഷ്യനന്മയ്ക്കും സമൂഹങ്ങളുടെ അനുരഞ്ജനത്തിനുമായി ഉപയോഗിച്ച ഈ ഉത്തമ വൈദികൻ ക്രിസ്തുവിന്റെ ആത്മാവിൽ ജീവിക്കാൻ ശ്രമിച്ചിരുന്നു. അതുകൊണ്ട് അദ്ദേഹത്തെ അറിഞ്ഞ മനുഷ്യമനസ്സുകളിൽ ആരൂപം മായാതെ നിൽക്കും. ❋

# വാർത്തകൾ

## പരുമലപെരുനാളിന് ഭക്തിസാന്ദ്രമായ പരിസമാപ്തി

*പരുമല:* ഭക്തജനസഹസ്രങ്ങളുടെ സ്തുതി ആലാപനങ്ങളും അഭയയാചനകളും കൊണ്ട് മുഖരിതമായ അന്തരീക്ഷത്തിൽ ഇക്കൊല്ലത്തെ പരുമല തീർത്ഥാടന വാരാഘോഷപരിപാടികൾക്ക് കഴിഞ്ഞ നവം. 2-ന് തിരശീല വീണു.

ഒക്ടോബർ 26 മുതൽ ആരംഭിച്ച തീർത്ഥാടനവാരത്തിൽ എല്ലാ ദിവസവും രാവിലെ അഭി. മെത്രാപ്പോലീത്തമാർ വി. കുർബ്ബാനയർപ്പിച്ചു. തുടർന്ന് ധ്യാനപ്രസംഗങ്ങളും വിവിധ ആത്മീയ സംഘടനകളുടെ ആഭിമുഖ്യത്തിൽ അംഗങ്ങൾക്കായി സമ്മേളനങ്ങളും നടത്തി.

ഒക്ടോബർ28-ന് നടത്തിയ സൗജന്യ മെഡിക്കൽ ക്യാമ്പ് മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.

29-ന് പത്തനംതിട്ട സെന്റ് ബേസിൽ ഗോസ്പൽ ടീമിന്റെ ആഭിമുഖ്യത്തിൽ ധ്യാനവും ദൈവീകരണ ശുശ്രൂഷയും നടന്നു.

ഒക്ടോ. 31-ന് പ. പരുമല തിരുമേനിയെക്കുറിച്ച് നടന്ന സിമ്പോസിയം ഡോ. ഏബ്രഹാം മാർ സേവേറിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. പ്രൊഫസർ പി.ജെ. കുര്യൻ എം.പി., ജേക്കബ് തോമസ് അരികുപുറം, ഡോ. സിറിയക് തോമസ്, ഡോ. അലക്സാണ്ടർ കാരയ്ക്കൽ എന്നിവർ പ്രസംഗിച്ചു.

പെരുനാൾ ദിവസമായ നവം. 2-ന് രാവിലെ പ. കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാനയും തുടർന്ന് വിദ്യർത്ഥി പ്രസ്ഥാനത്തിന്റെ വാർഷിക സമ്മേളനവും നടന്നു. പ്രസ്തുത സമ്മേളനത്തിൽ വെച്ച് എം.ഒ.സി. പബ്ലിക്കേഷൻസ് പ്രസിദ്ധീകരിച്ച 'മലങ്കരസഭാ ഡയറക്ടറി' പ്രകാശനം ചെയ്യുകയുണ്ടായി. ഉച്ചക്കഴിഞ്ഞ് റാസയും നേർച്ചവിളമ്പും നടന്നു.

## നവതി കോൺഫ്രൻസ്

*പത്തനംതിട്ട:* മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് സ്റ്റുഡന്റ് മൂവ്മെന്റിന്റെ90-ാമത് വാർഷികം പത്തനംതിട്ട കാതോലിക്കേറ്റ് കോളജിലെ 'മാർ പീലക്സിനോസ് മെത്രാപോലീത്താ നഗറി'ൽ ഡിസംബർ 27 മുതൽ 31 വരെ നടക്കും, 'ദൈവം നിന്നെ വിളിക്കുന്നു' എന്നതാണ് ഈ വർഷത്തെ സമ്മേളനത്തിന്റെ മുഖ്യവിഷയം.

സമ്മേളന നടത്തിപ്പിനായി പ. കാതോലിക്കാ ബാവാ രക്ഷാധികാരിയും ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ ചെയർമാനുമായി വിവിധ കമ്മറ്റികൾ പ്രവർത്തിക്കുന്നു.

## ഭദ്രാസന ആസ്ഥാനത്തിന് തറക്കല്ലിട്ടു

കോട്ടയം:- കോട്ടയം ഭദ്രാസനത്തിന്റെ പുതിയ ആസ്ഥാനമന്ദിരത്തിന്റെ (കുറിയാക്കോസ് മാർ ഗ്രിഗോറിയോസ് സെന്റർ) ശിലാസ്ഥാപനകർമ്മം പ. കാതോലിക്കാ ബാവാ നിർവ്വഹിച്ചു. ഭദ്രാസന മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ഈവാനിയോസ്, വൈദികശ്രേഷ്ഠർ, അത്മായ പ്രമുഖർ തുടങ്ങി അനേകം ആളുകൾ സംബന്ധിച്ചു.

മന്ദിര നിർമ്മാണത്തിനുള്ള ഫണ്ടുൽഘാടനകർമ്മം പ. ബാവാ ചേന്നാട്ടുമറ്റം സി.കെ. ആൻഡ്രൂസിൽ നിന്ന് തുക സ്വീകരിച്ച് നിർവ്വഹിച്ചു.



ശിലാസ്ഥാപന കർമ്മം പ. കാതോലിക്കാബാവാ നിർവ്വഹിക്കുന്നു.

കോട്ടയം കളക്ട്രേറ്റിന് സമീപം ഏലിയാകത്തീഡ്രലിനു കിഴക്കു ഭാഗത്തായിട്ടാണ് ഈ മൂന്നു നില സമുച്ചയം നിർമ്മിക്കുന്നത്. അൻപത് ലക്ഷം രൂപാ ചെലവ് പ്രതീക്ഷിക്കുന്ന ഈ മന്ദിരത്തിൽ വിവിധ ആത്മീയസംഘടനകൾക്കുള്ള ആഫീസ്, കോൺഫ്രൻസ് ഹാൾ, അതിഥികൾക്കുള്ള മുറി, ചാപ്പൽ എന്നിവ ക്രമീകരിച്ചിട്ടുണ്ട്.

പ. പാമ്പാടി തിരുമേനിയുടെ നാമത്തിൽ പണിയപ്പെടുന്ന ഈ സ്ഥാപനത്തിന്റെ നിർമ്മാണം ഒരു വർഷത്തിനകം പൂർത്തിയാക്കുന്നതിനാണ് ലക്ഷ്യമിട്ടിരിക്കുന്നത്.

## പെരുനാൾ ആഘോഷിച്ചു

ചാലക്കുടി സെ. ഓർത്തഡോക്സ് പള്ളിയുടെ 29-ാം വാഷികപെരുന്നാളും വി. തോമ്മാ ശ്ലീഹായുടെയും പഴയ സെമിനാരയ സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായുടെ 182-ാം ഓർമ്മപ്പെരുന്നാളും കഴിഞ്ഞ നവംബർ 28,29 തീയതികളിൽ ആഘോഷിച്ചു. പൗലോസ് മാർ പക്കോമിയോസ് എപ്പിസ്കോപ്പ പെരുനാൾ ചടങ്ങുകൾക്ക് നേതൃത്വം നൽകി.

## ഓർമ്മപ്പെരുനാളുകൾ കൊണ്ടാടി

**കോട്ടയം:** പഴയ സെമിനാരി സ്ഥാപകപിതാവ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻെറ 182-ാം ഓർമ്മപ്പെരുന്നാളും സെമിനാരിയുടെ മുൻ പ്രിൻസിപ്പൽ ഡോ. പൗലോസ് മാർ ഗ്രിഗോറിയോസിൻെറ 2-ാം ഓർമ്മപ്പെരുന്നാളും സംയുക്തമായി കഴിഞ്ഞ നവം. 22 മുതൽ 24 വരെ പഴയ സെമിനാരിയിൽ കൊണ്ടാടി. പ. കതോലിക്കാ ബാവായും മറ്റു മെത്രാപ്പോലീത്താമാരും പെരുനാൾ ചടങ്ങുകൾക്ക് നേതൃത്വം നൽകി. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് രണ്ടാമൻ തിരുമേനിയുടെ പുനർനിർമ്മിതി ചെയ്ത കബറും ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ പുതുതായി പണിത കബറും സ്ഥിതി ചെയ്യുന്ന കബർ മുറിയുടെ കൂദാശകർമ്മം 24-ന് വി. കുർബാനയ്ക്കുശേഷം പ. ബാവാ നിർവ്വഹിച്ചു.

## ചരമവാർഷികങ്ങൾ ആഘോഷിച്ചു

**തൃശ്ശൂർ:** കേരള സംസ്ക്കാരത്തിന് ഗണ്യമായ സംഭാവനകൾ നൽകിയ ഓർത്തഡോക്സ് സഭാ പിതാക്കന്മാരായ സഭാ ജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ്, ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ്, ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് എന്നീ മെത്രാപ്പോലീത്താമാരുടെ ചരമ വാഷികങ്ങൾ കേരളാ സാഹിത്യ അക്കാദമി ഹാളിൽ വെച്ച് സംയുക്തമായി ആഘോഷിച്ചു. തദവസരത്തിൽ ഫാ. ഡോ. ജോസഫ് ചീരൻ എഴുതിയ 'മലങ്കരയുടെ പ്രവാചകൻ' എന്ന യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ജീവചരിത്രം ഡോ. സുകുമാർ അഴീക്കോട് പ്രകാശനം ചെയ്തു.

അഖില മലങ്കരാടിസ്ഥാനത്തിൽ നടത്തിയ മാർ ദിവന്നാസ്യോസ് സ്മാരകപ്രഭാഷണം, ക്വിസ്, സുറിയാനി സംഗീതം എന്നീ ഇനങ്ങളിൽ വിജയികളായവർക്ക് സമ്മാനങ്ങൾ വിതരണം ചെയ്തു.

## പള്ളികൂദാശ

*വിതുര:* പുതുക്കിപ്പണിത സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ കർമ്മം പ. കാതോലിക്കാബാവായുടെ മുഖ്യകാർമ്മികത്വത്തിലും ഭദ്രാസനാധിപൻ ഗീവറുഗീസ് മാർ ദീയസ്കോറോസ് തിരുമേനിയുടെയും, തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെയും സഹകാർമ്മികത്വത്തിലും നടന്നു.

4-ന് നടന്ന പൊതു സമ്മേളനത്തിൽ പ. ബാവാ അദ്ധ്യക്ഷനായിരുന്നു. ബഹു. സഹകരണവകുപ്പു മന്ത്രി ടി.കെ. രാമകൃഷ്ണൻ ഉദ്ഘാടനം ചെയ്തു. അഭി. മെത്രാപ്പോലീത്താമാരെ കൂടാതെ വർക്കല രാധാകൃഷ്ണൻ എം.പി., ഡോ. ഡി. ബാബു പോൾ, എം.എൽ.എ. മാരായി ഉമ്മൻചാണ്ടി, ജി. കാർത്തികേയൻ, പാലോട്ട് രവി തുടങ്ങിയവർ ആശംസകളർപ്പിച്ചു. വൈകുന്നേരം കൂദാശയുടെ ഒന്നാം ഘട്ടവും നടന്നു.

5-ന് രാവിലെ വി. മൂന്നിമ്മേൽ കുർബ്ബാനയും തുടർന്ന് കൂദാശയുടെ രണ്ടാം ഘട്ടവും നടന്നു.

## മർത്തമറിയം സമാജം ക്യാമ്പും വാർഷികവും

*ബത്തേരി:* ഭദ്രാസന മർത്തമറിയം സമാജത്തിൻെറ ത്രിദിന ക്യാമ്പും വാർഷികവും ഡിസം. 28 മുതൽ 30 വരെ തീയതികളിൽ കിളിയന്തറ സെന്റ് മേരീസ് പള്ളിയിൽ നടക്കും. കുറിയാക്കോസ് മാർക്ലിമ്മീസ് മെത്രാപ്പോലീത്താ, ഫാ. വി.എം. ജെയിംസ്, ഡോ. അന്നമ്മ മാത്യു, മറിയാമ്മ മാത്യൂസ്, ഫാ. കുറിയാക്കോസ് പൊട്ടയ്ക്കൽ എന്നിവർ നേതൃത്വം നൽകും.

## കുരിശിൻ തൊട്ടി കൂദാശ

**പാത്താമുട്ടം:** സെന്റ് മേരീസ് ചാപ്പലിൻെറ പുതുതായി നിർമ്മിച്ച കുരിശിൻ തൊട്ടിയുടെ കൂദാശാകർമ്മം പ. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് കഴിഞ്ഞ ഒക്ടോബർ 31-ന് നിർവ്വഹിച്ചു.

## ഓർമ്മപ്പെരുന്നാൾ ആചരിച്ചു

പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായിരുന്ന പ. ബസ്സേലിയോസ് മാർതോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ രണ്ടാം ഓർമ്മപ്പെരുന്നാൾ അദ്ദേഹം കബറടങ്ങിയിട്ടുള്ള ദേവലോകം അരമന ചാപ്പലിൽ നവംബർ 8,9 തീയതികളിൽ ആഘോഷിച്ചു. 8-ന് സന്ധ്യാമനസ്ക്കാരത്തെ തുടർന്ന് തെയ ഫോറസ് റമ്പാൻ കോറെപ്പിസ്ക്കോപ്പാ പ്രസംഗിച്ചു. കബറുങ്കൽ ധൂപപ്രാർത്ഥനയും റാസയും നടത്തി. 9-ാം തീയതി രാവിലെ 6.30-ന് പ്രഭാതപ്രാർത്ഥനയു 7.30.-ന് പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിമ്മേൽ കുർബ്ബാനയും നടന്നു. തുടർന്ന് റാസ, ധൂപപ്രാർത്ഥന നേർച്ച വിളമ്പ് തുടങ്ങിയ പെരുനാൾ ചടങ്ങുകളും ഉണ്ടായിരുന്നു.

വി. കുർബ്ബാന മദ്ധ്യേ ഫാ. ടി.ജെ. ജോഷ്വാ പ്രസംഗിച്ചു. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത, തെയോഫോറസ് റമ്പാൻ എന്നിവർ വി. കുർബ്ബാനയ്ക്ക് സഹകാർമികരായിരുന്നു.

# സംയുക്തഓർമ്മപ്പെരുനാൾ ആഘോഷിക്കുന്നു







*കോട്ടയം:* ദേവലോകം അരമന ചാപ്പലിൽ കബറടങ്ങിയിരിക്കുന്ന പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ, പ. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവാ, പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ എന്നിവരുടെ സംയുക്ത ഓർമ്മപ്പെരുന്നാൾ 1999 ജനുവരി3,4 തീയതികളിൽ ആഘോഷിക്കും.

3-ന് തീർത്ഥാടകർക്ക് സ്വീകരണവും റാസയും നടക്കും. 4-ന് പ. ബാവാ തിരുമേനിയും മെത്രാപ്പോലീത്താമാരും ചേർന്ന് വി. മൂന്നിന്മേൽ കുർബാനയർപ്പിക്കും.

പെരുനാളിൽ സംബന്ധിക്കുന്നതിനെത്തുന്ന തീർത്ഥാടകർ വിവരം അവരുടെ നേതൃത്വം മുഖാന്തിരം അരമന മാനേജർ ഫാ. ടി.ജെ. സഖറിയയെ മുൻകൂട്ടി അറിയിക്കുന്നത് സൗകര്യപ്രദമായിരിക്കും. പെരുന്നാൾ സംബന്ധിച്ച വിശദവിവരങ്ങളടങ്ങിയ നോട്ടീസ് പിന്നാലെ പള്ളികൾക്ക് അയയ്ക്കുന്നതാണ്.

# ഓർമ്മപ്പെരുന്നാൾ

*പത്തനംതിട്ട:* ഭാഗ്യസ്മരണാർഹനായ തുമ്പമൺ ഭദ്രാസനാധിപനായിരുന്ന ദാനിയേൽ മാർ പിലക്സിനോസ് മെത്രാപ്പോലീത്തായുടെ 8-ാമത് ഓർമ്മപ്പെരുന്നാൾ അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന പത്തനംതിട്ട ബേസിൽ അരമന ചാപ്പലിൽ ഡിസം. 6 മുതൽ 14 വരെ തീയതികളിൽ കൊണ്ടാടുന്നതാണ്.

എല്ലാദിവസവും രാവിലെ പ്രഭാതമനസ്ക്കാരവും വി. കൂർബ്ബാനയും വൈകുന്നേരം സന്ധ്യാനമസ്ക്കാരവും ഉണ്ടായിരിക്കുന്നതാണ്. 11-ന് സന്ധ്യാനമസ്ക്കാരത്തിനുശേഷം ഫാ. ജെയിംസ് ജോർജും 12-ന് വൈകുന്നേരം ഫാ. ടി.എ. ഇടയാടിയും ദൈവവചന പ്രഘോഷണം നടത്തുന്നതാണ്.

13-ന് രാവിലെ കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ കുർബ്ബാനയർപ്പിക്കും. വൈകുന്നേരം മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് കത്തീഡ്രലിൽ സന്ധ്യാനമസ്ക്കാരവും തുടർന്ന് അവിടെനിന്നും കബറിങ്കലേക്ക് ഭക്തി നിർഭരമായ റാസയും ഉണ്ടായിരിക്കുന്നതാണ്.

14-ന് പ. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് വി. കുർബ്ബാനയ്ക്ക് മുഖ്യ കാർമ്മികനായിരിക്കും. തുടർന്ന് കുരിശിങ്കലേക്ക് റാസയും നടത്തപ്പെടും. 11 മണിക്ക് പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ അനുസ്മരണയോഗവും അരമന ചാപ്പലിൽ വൈദികസമ്മേളനവും നടക്കും.

# 26-ാമത് ശ്രാദ്ധപ്പെരുന്നാൾ

പത്തനാപുരം: നിരണം ഭദ്രാസന മെത്രാപ്പോലീത്തായും മൗണ്ട് താബോർ ദയറായുടെ സ്ഥാപകാദ്ധ്യക്ഷനുമായിരുന്ന തോമ്മാ മാർ ദീവന്നാസ്യോസ് തിരുമനസ്സിലെ 26-ാമത് ശ്രാദ്ധപ്പെരുന്നാൾ അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന മൗണ്ട് താബോർ ദയറാ ചാപ്പലിൽ ഡിസംബർ 2,3, തീയതികളിൽ കൊണ്ടാടി.

2-ന് രാവിലെ വി. കുർബ്ബാന ഉണ്ടായിരുന്നു. വൈകിട്ട് സന്ധ്യാമനസ്ക്കാരത്തെ തുടർന്ന് പൗലോസ് മാർ പക്കോമിയോസ് എപ്പിസ്കോപ്പാ പ്രസംഗിച്ചു. 3-ന് പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ മുഖ്യകാർമ്മികത്വത്തിൽ വി. കുർബ്ബാനയും കബറിങ്കൽ ധൂപപ്രാർത്ഥനയും തുടർന്ന് നേർച്ച വിളമ്പും നടന്നു.

# പ്രകാശനം ചെയ്തു

പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ സെക്രട്ടറിയായി ദീർഘകാലം സേവനം അനുഷ്ഠിച്ച ഫാ. ജോർജ് കോശി (അമേരിക്ക) എഴുതിയ 'തിരുവചനതീർത്ഥം' എന്ന ധ്യാനഗ്രന്ഥം പാ. ബാവായുടെ രണ്ടാം ഓർമ്മപ്പെരുന്നാളിൽ വി. കുർബ്ബാനയ്ക്കുശേഷം പ്രകാശനം ചെയ്തു. പാ. ബാവായിൽ നിന്നും വേദശാസ്ത്രപഠനം വഴിയും ലഭിച്ച അറിവുകളെ ഉപയോഗിച്ചുകൊണ്ട് തയ്യാറാക്കിയ പുസ്തകം പ്രസിദ്ധീകരിച്ചിരിക്കുന്നത് എം.ഒ.സി. പബ്ളിക്കേഷൻസ് ആണ്.

കൂദോശ് ഈത്തോ മുതൽ ഉയർപ്പുവരെയുള്ള ഞായറാഴ്ചകളിലെ വേദഭാഗങ്ങളുടെ അടിസ്ഥാനത്തിൽ തയ്യാറാക്കിയിരിക്കുന്ന പ്രസ്തുത പുസ്തകത്തിന് അവതാരിക എഴുതിയിരിക്കുന്നത് ഫാ.ടി.ജെ ജോഷായാണ്. വില. 60 രൂപ.

# റവ.ഡോ. വി.സി. സാമുവേൽ അന്തരിച്ചു



*ബാംഗ്ലൂർ:* പ്രശസ്ത വേദശാസ്ത്ര പണ്ഡിതനും ചിന്തകനു മലങ്കര ഓർത്തഡോക്സ് സഭയിലെ പ്രമുഖ വൈദികനുമായ റവ.ഡോ. വി.സി. സാമുവേൽ (86) അന്തരിച്ചു മൃതദേഹം സെയ്ന്റ് ജോൺസ് ഹോസ്പറ്റൽ ആശുപത്രി മോർച്ചറിയിൽനിന്നു വെള്ളിയാഴ്ച രാവിലെ എട്ടിനു പള്ളിയിൽ പൊതുദർശനത്തിനു കൊണ്ടുവരുന്നു. സംസ്കാരം വെള്ളിയാഴ്ച 10 മണിക്കു ബാം ഗ്ലൂർ സെയ്ന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ.

കോട്ടയത്തെ ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ ദൈവശാസ്ത്ര അധ്യാപകനായി പ്രവർത്തിച്ചിരുന്ന ഫാ.സാമുവേൽ 1992ൽ വിരമിച്ച ശേഷം പൂർണസമയവും ഗ്രന്ഥരചനിയിലും സഭാചരിത്ര ഗവേഷണത്തിലുമായിരുന്നു. ഇദ്ദേഹത്തിന്റെ വൻ ഗ്രന്ഥശേഖരം ഭിലായിലെ ഓർത്തഡോക്സ് വൈദിക സെമിനാരിക്കു സംഭാവന ചെ യ്തിട്ടുണ്ട്.

ബഹുഭാഷാ പണ്ഡിതനം സഭൈക്യ പ്രവാചകനും സഭാചരിത്രകാരനുമായിരുന്ന ഫാ. സാമുവേൽ കഴിഞ്ഞ വർഷമാണ് തന്റെ ആത്മകഥയായ 'സ്വാനുഭ വവേദിയിൽ' പ്രസിദ്ധപ്പെടുത്തിയത്.

പത്തനംതിട്ട ജില്ലയിലെ ഓമല്ലൂരിൽ 1912 ഏപ്രിൽ ആറിനായിരുന്നു ജനനം. ഇടയിൽ വാധ്യാർ എന്നു പ്രസിദ്ധനായിരുന്ന ഇ.ഐ. ചെറിയാൻ എം.എൽ.സി.യുടെയും പുത്തൻപീടിക കിഴക്കേതിൽ അന്നമ്മയുടെയും ഒമ്പതു മക്കളിൽ അഞ്ചാമൻ. പിതാവ് സ്ഥാപിച്ച ചീക്കനാൽ സ്കൂളിൽ പ്രാഥമിക വിദ്യാഭ്യാസം നടത്തി. ഓമല്ലൂർ സെയ്ന്റ് തോമസ് ഇടവകയിൽ സജീവാംഗമായിരുന്നു.

സുറിയാനിപഠനത്തിൽ തൽപരനായ സാമുവൽ മഞ്ഞനിക്കര ദയറായിൽ ചേർന്നു സുറിയാനിയിൽ അഗാധ പാണ്ഡിത്യം നേടി. 1936ൽ ശെമ്മാശനായതിനെത്തുടർന്ന് 1937ൽ വൈദികനായി അഭിഷിക്തനായ വി.സി. സാമുവേലിനൊപ്പം മഞ്ഞനിക്കരയിൽ അധ്യാപകനായിരുന്ന അബ്ദുൽ ആഹാദ് റമ്പാനാണ് യാക്കൂബ് തൃതിയൻ എന്ന പേരിൽ അന്ത്യോക്യൻ സുറിയാനി സഭയുടെ പാത്രിയർക്കീസ് ആയിത്തീർന്നത്.

1944ൽ മുതൽ 16 വർഷം തുടർച്ചയായ പഠന ഗവേഷ തപസ്യയിൽ മുഴുകി. 1944ൽ ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിൽ ചേർന്നു ബി.എയും ഇന്റർമീഡിയറ്റ് പഠിച്ചു. 1948ൽ ഫിലോസഫിയും മനഃശാസ്ത്രവും ഐച്ഛികമായെടുത്തു തിരുവാതാംകൂർ യൂണിവേഴ്സിറ്റിയുടെ ഡിഗ്രി ഫസ്റ്റ് റാങ്കോടെ പാസായി. ക്രിസ്ത്യൻ കോളജിൽ ചേർന്നു ഫിലോസഫിയിൽ എം.എ. ബിരുദം തത്വശാസ്ത്രിത്തിൽ ബിരുദാനന്തര ബിരുദം ബാംഗ്ലൂർ യൂണൈറ്റഡ് തിയോളജിക്കൽ കോളജിൽ നിന്ന് ബി.ഡി. ബിരുദം എന്നിവ കരസ്ഥമാക്കി. 1954ൽ ന്യൂയോർക്കിലെ യൂണിയൻ സെമിനാരിയിൽ നിന്നു മാസ്റ്റർ ഓഫ് സേക്രഡ് തിയോളജി യേൽ സർവ്വകലാശലയിൽ നിന്ന് 1957ൽ ഫിലോസഫിയിൽ പി.എച്ച്.ഡി എന്നിവ ലഭിച്ചു. സുറിയാനി, ഗ്രീക്ക് ഭാഷകളിൽ പാണ്ഡിത്യം നേടിയിരുന്നു.

1957 മുതൽ മൂന്നു വർഷം ചിക്കാഗോ സർവകലാശാലയുടെ കീഴിൽ ഇന്ത്യയിലും രാമകൃഷ്ണ ആശ്രമകേന്ദ്രങ്ങളിലും ബാംഗ്ലൂരിലെ ക്രിസ്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഫോർ ദി സ്റ്റഡി ഓഫ് റിലീജിയൻ ആൻഡ് സൊസൈറ്റി (ചിക്കാഗോ)യിലുമായി ഹിന്ദുമതത്തെയും രാമകൃഷ്ണ മിഷനെയും അധികരിച്ചു പോസ്റ്റ് ഡോക്ടറൽ ഗവേഷണം നടത്തി ഫെലോഷിപ്പ് നേടി. ഈ വിധ ഉന്നത ബഹുമതികൾ നേടുന്ന ഒന്നാമത്തെ വൈദികനെന്ന നിലയിൽ ഖ്യാതി നേടി. ഫ്രഞ്ച്, ജർമൻ, ഗ്രീക്ക്, സംസ്കൃതം, ഹീബ്രു, സുറിയാനി, ലത്തീൻ തുടങ്ങി പതിനഞ്ചോളം ഭാഷകളിൽ ജ്ഞാനവും നേടി.

ഇന്ത്യയിൽ തന്നെ പതിനഞ്ചോളം ബിഷപ്പുമാർ അദ്ദേഹത്തിന്റെ ശിഷ്യഗണത്തിൽ പെടുന്നു. സെറാമ്പൂർ കോളജ്-കൽക്കട്ട, ഹെയിലി സലാസി സർവകലാശാല-എത്യോപ്യ, യൂണൈറ്റഡ് തിയോളജിക്കൽ കോളജ്- ബാംഗ്ലൂർ തുടങ്ങിയവയിൽ അധ്യാപനം നടത്തിയതു കൂടാതെ ഇന്ത്യയിലും വിദേശങ്ങളിലുമായി സഭാവ്യത്യാസം കൂടാതെ സെമിനാരികളിലും ധാരാളം പ്രഭാഷണ പരമ്പരകളും നടത്തി. അഖിലലോക സഭാ സമിതിയുടെ (ഡബ്ലിയു. സി.സി.) നാലു ലോക സമ്മേളനങ്ങളിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക പ്രതിനിധിയായിരുന്നു. മലയാളത്തിലും ഇംഗ്ലീഷിലുമായി ഇരുപതിൽപരം ഗ്രന്ഥങ്ങളുടെ കർത്താവുകൂടിയാണ്. ബാംഗ്ലൂർ ഇടവകയുടെ ശൈശവ ദശയിൽ വികാരിയായിരുന്നു.

# ഗീവറുഗീസ് പ്രഥമൻ ബാവായുടെ 70-ാം ഓർമ്മപ്പെരുന്നാൾ

വള്ളിക്കാട്ടു ദയറായിൽ കബറടങ്ങിയിട്ടുള്ള മലങ്കരയുടെ രണ്ടാം കാതോലിക്കാ പ. ബസ്സേലിയോസ് ഗീവർഗീസ് പ്രഥമൻ ബാവാ തിരുമനസ്സിലെ 70-ാം ഓർമ്മപ്പെരുന്നാൾ ഡിസംബർ 16, 17, തീയതികളിൽ ആഘോഷിക്കും. പരി. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് പെരുന്നാളിനു മുഖ്യ കാർമ്മികത്വം വഹിക്കും. അഭി. തിരുമേനിമാരും പെരുന്നാളിൽ സംബന്ധിക്കും. 12-ാം തീയതി ഫാ. പി.കെ. സഖറിയാ പെരിയോർമറ്റം ധ്യാനം നയിക്കും. 13-ന് ഞായറാഴ്ച ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ വി. കുർബ്ബാനയർപ്പിക്കും. തുടർന്ന് പെരുന്നാൾ കൊടിയേറ്റ് നടക്കും. കൺവെൻഷൻ യോഗങ്ങളിൽ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ, റവ: ഫാ. എബി ഫിലിപ്പ് (കാർത്തികപ്പള്ളി), പ്രൊഫ. എം. വി. ചാക്കോ മാളികയിൽ എന്നിവർ പ്രസംഗിക്കും. 16-ന് ബുധനാഴ്ച ആറുമണിക്ക് വിവിധ സ്ഥലങ്ങളിൽ നിന്നെത്തുന്ന തീർത്ഥാടകർക്ക് സ്വീകരണം നൽകും. തുടർന്ന് സന്ധ്യാ പ്രാർത്ഥനയും ഫാ. ജേക്കബ്ബ് കുര്യന്റെ പ്രസംഗവും ഉണ്ടായിരിക്കും. തുടർന്ന് ഭക്തി നിർഭരമായ പ്രദക്ഷിണവും, വാഴ്‌വും നടക്കും. വ്യാഴാഴ്ച രാവിലെ പ്രഭാത നമസ്കാരത്തെ തുടർന്ന് പരി. ബാവാ തിരുമേനിയുടെ മുഖ്യ കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാനയും, കബറിങ്കൽ ധൂപ പ്രാർത്ഥനയും, നേർച്ച വിളമ്പും നടക്കും. ഉച്ചയ്ക്കുശേഷം മൂന്നു മണിക്ക് നടക്കുന്ന ആഘോഷപൂർവ്വമായ പ്രദക്ഷിണത്തോടെ പെരുന്നാൾ പരിപാടികൾ സമാപിക്കും.

## സഭാവിശേഷദിവസങ്ങൾ

### ഡിസംബർ

**21**. മാർത്തോമ്മാ ശ്ലീഹാ രക്തസാക്ഷി മരണം പ്രാപിച്ചതിന്റെ ഓർമ്മ. **25**. യൽദോ, (നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാൾ) ഇരുപത്തിയഞ്ചു നോമ്പുവീടൽ) **26**. വി. ദൈവമാതാവിന്റെ പുകഴ്ചയുടെ പെരുന്നാൾ. യാക്കോബ് മാർ പോളിക്കർപ്പോസ് മെത്രാപ്പോലീത്തായുടെ 12-ാം ഓർമ്മ (കൊരട്ടി സെമിനാരി) **27**. ജനനപെരുനാളിനു ശേഷം ഒന്നാം ഞായറാഴ്ച്ച. ശിശുവധപ്പെരുന്നാൾ.

### ജനുവരി 1999

**1** റീശ്ശാത്തോ (ആണ്ടാരംഭം) നമ്മുടെ കർത്താവിന്റെ ചേലാകർമ്മപെരുന്നാൾ, മാർ ബസ്സേലിയോസ്, മാർ ഗ്രിഗോറിയോസ് പിതാക്കന്മാരുടെയും സകല വിശുദ്ധന്മാരുടെയും മൽപ്പാൻമാരുടെയും ഓർമ്മ. **3**. ജനനപ്പെരുന്നാളിനു ശേഷം രണ്ടര ഞായറാഴ്ച. മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 35-ാം ഓർമ്മ (കോട്ടയം കാതോലിക്കേറ്റ് അരമന ചാപ്പൽ) കൂനൻ കുരിശു സത്യം (മട്ടാഞ്ചേരി) **6**. ദനഹാ പെരുനാൾ (കർത്താവിന്റെ മാമോദിസാ) **7**. മാർ യോഹന്നാൻ മാംദാനയുടെ പുകഴ്ച ശ **8**. മാർ സ്തേഫാനോസ് സഹദായുടെ ഓർമ്മ. **10**. ദാനഹയ്ക്കുശേഷം ഒന്നാം ഞായറാഴ്ച. **15**. വിത്തുകൾക്കുവേണ്ടി വി. ദൈവമാതാവിന്റെ പെരുന്നാൾ. **17**. ദനഹായ്ക്കുശേഷം രണ്ടാം ഞായറാഴ്ച

## വൈദിക ചരമം

### ഫാ. പി.എ. സാമുവൽ



### ബഹു. പി.എ. ശാമുവേൽ അച്ചന്കണ്ണീരോടെ വിട

മലങ്കരസഭയിലെ തുമ്പമൺ ഭദ്രാസനത്തിലെ പി.എ. ശമുവേലച്ചന് ആയിരങ്ങളുടെ അന്തിമോപചാരം.

തണ്ണിത്തോട് സെന്റ് ആന്റണീസ് ദേവാലയത്തിൽ വി. മദ്ബഹായോട് ചേർന്ന് തയ്യാറാക്കിയ കല്ലറയിൽ ഭൗതികശരീരം തുമ്പമൺ ഭദ്രാസനാധിപൻ അഭിവന്ദ്യ ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയുടേയും, ബത്തേരി ഭദ്രാസനാധിപൻ അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലീമീസ് തിരുമേനിയുടെയും കാർമ്മികത്വത്തിൽ സംസ്കരിച്ചു.

വൈദികനായി നാലു പതിറ്റാണ്ടുകാലം. സഭയിൽ ശുശ്രൂഷ ചെയ്ത ഈ ആചാര്യന്റെ ജീവിതത്തിന്റെ മുഖ്യപങ്കും, തുമ്പമൺ ഭദ്രാസനത്തിന്റെ കിഴക്കൻ പ്രദേശമായ തണ്ണിത്തോട്ടിലെ ജനങ്ങളുടെ ആത്മീകവും, സാമൂഹ്യവുമായ ഉന്നമനത്തിനു വേണ്ടിയായിരുന്നു. റമ്പാൻമാരും, ഇതര സഭകളിലെ വൈദികശ്രേഷ്ഠരും, ശെമ്മാശന്മാരും വൈദികവിദ്യാർത്ഥികളും. ശുശ്രൂഷയിൽ പങ്കെടുത്തു. സെന്റ് ബേസിൽ ഗോസ്പൽ ടീം വിലാപയാത്രയ്ക്ക് നേതൃത്വം നല്കി.

നാടിന്റെ നായകന് അന്തിമോപചാരം അർപ്പിക്കുവാനായി നാനാജാതി മതസ്ഥരായ അനേകായിരങ്ങൾ എത്തി. മുപ്പത്തിയഞ്ച് വർഷങ്ങൾക്ക് മുമ്പ്, തണ്ണിത്തോടിന്റെ മണ്ണിലേക്ക് ഒരു യുവ വൈദീകനായി എല്ലാവിധമായ പ്രശ്നങ്ങളെയും, പ്രതിസന്ധികളെയും അവഗണിച്ചുകൊണ്ട് എന്തിനു വേണ്ടി കടന്നുവന്നു എന്നതിന്റെ ഉത്തരം അദ്ദേഹത്തിന് അന്തിമപ്രണാമം അർപ്പിക്കാൻ വന്ന പതിനായിരങ്ങളാണ്.

നഗരികാണിക്കൽ ശുശ്രൂഷ പത്തനംതിട്ട മുതൽ തണ്ണിത്തോട് വരെയുള്ള പ്രദേശത്തെ ശോകമൂകമാക്കി. വിലാപയാത്ര കടന്നുപോയ വഴിയോരങ്ങളിൽ അനേകായിരങ്ങൾ ആ പിതാവിന് കണ്ണുനീരിൽ കുതിർന്ന അന്തിമോപചാരങ്ങൾ അർപ്പിച്ചു. അദ്ദേഹം ശുശ്രൂഷ നടത്തിയ ഇടവകകളിൽ നിന്നും സേവനത്തിന്റെ പ്രതിഫലം എന്നോണം അനേകം റീത്തുകളും, ശോശപ്പാകളും, ഭൗതീക ശരീരത്തിൽ സമർപ്പിച്ചു. പ്രത്യേകം തയ്യാറാക്കി അലങ്കരിച്ച രഥത്തിൽ പിതാവിന്റെ ഭൗതികശരീരം അനേകം ജനങ്ങളുടെയും, വാഹനങ്ങളുടെയും, അകമ്പടികളോടുകൂടി അദ്ദേഹം അന്ത്യവിശ്രമം കൊള്ളുവാൻ ആഗ്രഹിച്ച തണ്ണിത്തോട്

# സണ്ടേസ്കൂൾ വാർത്തകൾ

ഈ വർഷത്തെ പ്രവർത്തനങ്ങൾ ഡിസംബറിൽ സമാപിക്കുകയാണ്. അനുഗ്രഹപ്രദമായ ഒരു വർഷമായിരുന്നു എന്നതിൽ ദൈവത്തെ സ്തുതിക്കുന്നു.

1. സിനിയർ വിഭാഗത്തിൽ പ്രസംഗമത്സരത്തിൽ ഓരോ സോണിൽ നിന്നും, ഒന്നും രണ്ടും സ്ഥാനം കരസ്ഥമാക്കുന്ന വിദ്യാർത്ഥികൾക്കായി 1999 ജനുവരി 2-ാം തീയതി ശനിയാഴ്ച സണ്ടേസ്കൂൾ കേന്ദ്ര ഓഫീസിൽ വച്ച് (കോട്ടയം) ഒരു പ്രസംഗ മത്സരം നടത്തി. അതിൽ ഒന്നാം സ്ഥാനം ലഭിക്കുന്ന ആളിനെ "സണ്ടേസ്കൂൾ പ്രതിഭ" എന്നു പ്രഖ്യാപിക്കുകയും അവാർഡ് നൽകുകയും ചെയ്യുന്നതാണ്.

2. 1999-ലെ ജീവകാരുണ്യദിനം ജനുവരി 17-ാം തീയതി ഞായറാഴ്ച ആചരിക്കുന്നതിനും അന്നേദിവസം ലഭിക്കുന്ന സ്തോത്രകാഴ്ച കോയമ്പത്തൂർ തടാകം ആശ്രമത്തോടു ചേർന്നു നടത്തുന്ന ബാലഭവനു നൽകുന്നതുമാണ്. ഒന്നിടവിട്ട വർഷങ്ങളിൽ കേരളത്തിനു വെളിയിലുള്ള സ്ഥാപനങ്ങൾക്കാണ് സ്തോത്രകാഴ്ച നൽകുന്നത്. കഴിഞ്ഞ വർഷം കൂത്താട്ടുകുളത്തിനു സമീപമുള്ള "പ്രതീക്ഷ" എന്ന സ്ഥാപനത്തിനാണ് നൽകിയത്.

3. ഭൂപടങ്ങൾ: പലസ്തീൻ, വേദപുസ്തകനാട്, എന്നീ രണ്ടു ഭൂപടങ്ങൾ ലാമിനേറ്റു ചെയ്ത് പഴയതും പുതിയതുമായ സ്ഥലനാമങ്ങൾചേർത്തിട്ടുള്ളവ - സണ്ടേസ്കൂൾ കേന്ദ്ര ഓഫീസിൽ നിന്നും പ്രസിദ്ധീകരിച്ചിരിക്കുന്നു. ഇതിനുവേണ്ടി വന്ന ചെലവിൽ ഗണ്യമായ തുക യു.എ.ഇ. ഓർത്തഡോക്സു സണ്ടേസ്കൂളുകളാണ് നൽകിയിട്ടുള്ളത് എന്നത് കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നു. ഇവ രണ്ടിനുംകൂടി വില30 രൂപായായിരിക്കും. 1999 june 30-നു വില40 രൂപാ എന്നു നിശ്ചയിച്ചിരിക്കുന്നു.

1999 Dec. 31- വരെ സ്കൂളുകൾക്കു ലൈബ്രറി രൂപീകരണത്തിന് പുസ്തകങ്ങൾ പകുതി വിലയ്ക്ക് സണ്ടേസ്കൂൾ ഓഫീസിൽ നിന്നു ലഭിക്കും. ദിവ്യബോധനം ഗ്രന്ഥാവലി, തിരുവചനഭാഷ്യം, സഭാവിജ്ഞാനകോശം, എം.ഒ.സി. പ്രസിദ്ധീകരണങ്ങൾ (തെരഞ്ഞെടുക്കപ്പെട്ടവ) എന്നിവയിൽ നിന്നുള്ള പുസ്തകങ്ങളാണ്.

'ജ്ഞാനദീപം'- എന്ന പേരിൽ സണ്ടേസ്കൂൾ അദ്ധ്യാപകർക്കു പ്രയോജനപ്രദമായ പുസ്തകം അഞ്ചുരൂപാവിലയ്ക്കു പ്രസിദ്ധീകരിച്ചിരിക്കുന്നു. അതിലെ ഉള്ളടക്കം തയ്യാറാക്കിയത് ഓർത്തഡോക്സ് സെമിനാരി അദ്ധ്യാപകരാണ്. വേദപുസ്തകം, സഭാചരിത്രം, ഓർത്തഡോക്സ് വിശ്വാസം, ബാലമനഃശാസ്ത്രം, ബോധനപ്രക്രിയ തുടങ്ങിയ വിഷയങ്ങൾ ഉൾക്കൊള്ളുന്നു.

സണ്ടേസ്കൂൾ കലണ്ടർ ഓരോ പള്ളിക്കും ഓരോ സണ്ടേസ്കൂളിനും സൗജന്യമായി നൽകുന്നതാണ്. സഭാവിശേഷദിവസങ്ങൾ, സണ്ടേസ്കൂൾ പരിപാടികൾ എന്നിവ അതിൽ ചേർത്തിരിക്കുന്നു. വില്പനയ്ക്കു ലഭിക്കുന്നതല്ല.

എല്ലാ പ്രവർത്തകർക്കും എന്റെ സ്നേഹാഭിവാദനങ്ങൾ

*യോശുവാ അച്ചൻ*

---

സെന്റ് ആന്റണീസ് ദേവാലയത്തിലേക്ക് കൊണ്ടുപോയി.

റോഡിന്റെ ഇരുവശങ്ങളിൽ നിന്നും അനേകായിരങ്ങൾ വാവിട്ടു കരയുന്ന ശബ്ദം പ്രകൃതിയെപ്പോലും ശോകത്തിലാക്കി. രണ്ടു ദിവസമായി തണ്ണിത്തോടു പ്രദേശത്തെ പ്രയാസത്തിലാക്കിയ മഴ, ഈ ആചാര്യന്റെ കബറടക്കദിവസം അനേകായിരങ്ങളെ ഒരുക്കുന്നതിനനുവേണ്ടി മാറിനിന്നു.

പി.എ. ശാമുവേലച്ചൻ ഒരു പൂർണ്ണവ്യക്തിത്വത്തിന്റെ ഉടമയായിരുന്നുവെന്നും, അനേകായിരങ്ങൾക്ക് ഈ വൈദികന്റെ ജീവിതം പൂർണ്ണമായി പ്രയോജനപ്പെട്ടിട്ടുണ്ടെന്നും, അദ്ദേഹത്തിന്റെ വേർപാട് ഭദ്രാസനത്തിന് തീരാനഷ്ടമാണെന്നും ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി അനുശോചന പ്രസംഗത്തിൽ അറിയിച്ചു. "ശാമുവേലച്ചന് പകരം, മറ്റൊരു ശാമുവേലച്ചനെ ലഭിക്കുകയില്ല." അനേകരുടെ മനപരിവർത്തനത്തിന് പ്രയത്നിച്ച വ്യക്തിയാണ് പി.എ. ശാമുവേലച്ചൻ എന്ന് ക്ലീമീസ് തിരുമേനി അറിയിച്ചു. ധാരാളം മതനേതാക്കന്മാരും, രാഷ്ട്രീയ സാമൂഹ്യനേതാക്കന്മാരും അനുശോചനസമ്മേളനത്തിൽ അനുശോചനം രേഖപ്പെടുത്തി.

തണ്ണിത്തോട് പ്രദേശത്തെ എട്ട് ഇടവകകളുടെ പ്രധാന ശില്പിയായ ഈ പിതാവ് പണിക്കത്തറയിൽ ശ്രീ. ചെറിയാൻ ഏബ്രഹാമിന്റെ പുത്രനായി 1929-ൽ ജനിച്ചു. വൈദിക സെമിനാരി വിദ്യാഭ്യാസത്തിനുശേഷം 1958-ൽ വൈദികനായി.

തണ്ണിത്തോട്, തേക്കുതോട്, പറക്കുളം, തൂമ്പാക്കുളം, മണ്ണീറ, എലിമുള്ള്, കുടലിപ്പന, കോഴഞ്ചേരി, മല്ലശ്ശേരി, അട്ടച്ചാക്കൽ, കുമ്പഴ തുടങ്ങിയ ദേവാലയങ്ങളിൽ സേവനമനുഷ്ഠിച്ചു. പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് സുറിയാനി വിഭാഗം കൗൺസിൽ അംഗം, തുടങ്ങിയ നിലകളിലും സേവനമനുഷ്ഠിച്ചിട്ടുണ്ട്.

തണ്ണിത്തോടിന്റെ വികസനത്തിനുവേണ്ടി അക്ഷീണം പ്രവർത്തിച്ച ഈ ആചാര്യന്റെ വേർപാട് തണ്ണിത്തോട് പ്രദേശം കണ്ടിട്ടുള്ളതിൽ വച്ച് ഏറ്റവും വലിയ സംഭവമാണ്.

ഇരുണ്ടു കിടന്ന തണ്ണിത്തോട് പ്രദേശത്തെ പൂർണ്ണ പ്രകാശത്തിലേക്ക് മാറ്റിയ ആ "ദിവ്യ ജ്യോതിസി"ന്റെ വെളിച്ചം നവംബർ 12-ാം തീയതി ഈ ഭൂമിയിൽ മങ്ങി. അരുമനാഥന്റെ സന്നിധിയിൽ തന്റെ അജഗണങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കുമെന്ന് പൂർണ്ണമായി വിശ്വസിക്കുന്നു.

*റോയി തണ്ണിത്തോട്*

ജഡത്തിലും, ആത്മാവിലും, മനസ്സിലും, ജീവിതത്തിലും,
സമൂഹത്തിലും അസാദ്ധ്യവും അത്ഭുതകരവുമായ വിജയവും,
സംതൃപ്തിയും ഉയർച്ചയും, സൗഭാഗ്യവും, ധൈര്യവും മനഃശക്തിയും,
ബുദ്ധിശക്തിയും, അചഞ്ചല വിശ്വാസവും,
ദുഷ്ടനും വിരോധികൾക്കുംമേൽ ആത്മസംയമനവും ലഭിച്ചു.............. നന്ദി









T.V. Varghese - Deputy Director (Edn.)
Kunjanam - (Rtd. Incom Tax - Officer)
Mrs. & Mr. T.V. Geevarghese, Gregory, Maria

